

# ബ്രഹ്മവിദ്യ



"വടവിടപിസമീപേ ഭൂമിഭാഗേ നിഷണ്ണം
സകലമുനിജനാനാം ജ്ഞാനദാതാരമാരാത്
ത്രിഭുവനഗുരുമീശം ദക്ഷിണാമൂർത്തിദേവം
ജനനമരണദുഃഖച്ഛേദദക്ഷം നമാമി."

## ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

തീർത്ഥപാദീയ ഗ്രന്ഥാവലി No. 6



# ബ്രഹ്മവിദ്യ

(വേദാന്ത പദ്യാവലി)

ഗ്രന്ഥകർത്താവ്

**ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ**

തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം
വാഴൂർ, കോട്ടയം

# ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ബ്രഹ്മവിദ്യാപ്രവർത്തകരായ മഹർഷീശ്വരൻമാർക്കു നമസ്ക്കാരം. ആത്മരതികളായി, ആത്മക്രീഡരായി, ആത്മസന്തുഷ്ടരായി ഈ ലോകത്തെ തീർത്ഥീകരിച്ചുകൊണ്ട് അവർ ഈ ഭൂമിയിലെല്ലാം സഞ്ചരിച്ചിരുന്നുവല്ലോ. ആ മഹർഷീശ്വരന്മാർ ആത്മസ്വരൂപബോധമാകുന്ന പരമപുരുഷാർത്ഥലാഭം കൊണ്ടാണ് സംതൃപ്തരും അതീവ സന്തുഷ്ടരുമായിത്തീർന്നത്. ആത്മജ്ഞാനസമ്പാദനത്തിനു തങ്ങൾ സ്വീകരിച്ച ഉപായങ്ങൾ ശിഷ്യോപദേശം വഴിയും ഗ്രന്ഥരചന വഴിയും അവർ പ്രചരിപ്പിച്ചിട്ടുമുണ്ട്. അന്തരാത്മചൈതന്യമായി സ്വയം പ്രകാശിക്കുന്ന അദ്വയജ്ഞാനമാണു സത്യം എന്നു ബോധിപ്പിക്കുന്നതിലാണ് സർവ്വ ഉപനിഷത്തുക്കളുടെയും താത്പര്യം. ഈ വസ്തുത വേദാന്തസൂത്രങ്ങൾ വഴി സ്ഥാപിച്ചതു മഹർഷീശ്വരനായ ശ്രീ വേദവ്യാസനാണ്. എന്നാൽ ദശോപനിഷത്തുക്കൾ, ഭഗവദ്ഗീത, വേദാന്തദർശനം ഇവയ്ക്കു വിസ്തരിച്ച ഭാഷ്യം എഴുതി സാമാന്യ സംസ്കൃതജ്ഞാനമുള്ളവർക്കും ആത്മതത്ത്വം മനസ്സിലാക്കത്തക്ക വിധത്തിൽ അനുഗ്രഹിച്ചത് ശ്രീ ശങ്കരഭഗവത്പാദരാണ്.

ഭഗവത്പാദരുടെ കാലശേഷം ശങ്കരമതാവലംബികളായ അനേകം പേർ കേരളത്തിലും ഉണ്ടായിട്ടുണ്ട്. അവരിൽ പ്രഥമസ്മരണീയൻ ശ്രീ ചട്ടമ്പിസ്വാമികൾ എന്ന പേരിൽ പ്രസിദ്ധനായിത്തീർന്ന ബ്രഹ്മശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികൾ ആണ്. അവധൂതപ്രായനായി സഞ്ചരിച്ചുകൊണ്ടിരുന്ന ആ യോഗിവര്യന്റെ ശിഷ്യത്വം സമ്പാദിക്കുന്നതിനും അദ്ദേഹത്തിൽ നിന്നും സമ്പ്രദായരീത്യാ യോഗജ്ഞാനസാധനകൾ അഭ്യസിക്കുന്നതിനും അദ്ധ്യാത്മികശാസ്ത്രങ്ങൾ പഠിക്കുന്നതിനും ഭാഗ്യമുണ്ടായത് ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ,

ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ എന്നിവർക്കാണ്. അവരിൽ ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളുടെ പ്രധാനശിഷ്യനായിരുന്നു ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ.

ഭഗവാൻ പാർത്ഥസാരഥിയുടെ ദിവ്യസാന്നിധ്യത്താൽ അനുഗൃഹീതമായ ആറൻമുളക്ഷേത്രത്തിനു സമീപമുള്ള 'പുല്ലാട്' ഗ്രാമത്തിൽ 'തെങ്ങും തോട്ടത്തിൽ' എന്ന പുരാതനമായ തറവാട്ടിൽ 1911 ജനുവരി 5-ാം തീയതി അദ്ദേഹം ജനിച്ചു. ബാല്യകാലത്തിൽത്തന്നെ അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ചിരുന്ന അദ്ദേഹം ആദ്ധ്യാത്മികവിഷയങ്ങളിലും വളരെ തത്പരനായിരുന്നു. അച്യുതാനന്ദപരമഹംസ സ്വാമികൾ എന്ന മഹാത്മാവിൽ നിന്നും മന്ത്രദീക്ഷസ്വീകരിക്കുന്നതിനുള്ള ഭാഗ്യം ബാല്യത്തിൽത്തന്നെ അദ്ദേഹത്തിനു സിദ്ധിച്ചു. അക്കാലത്ത് പുല്ലാട്ട് പൗരസ്ത്യകലാലയം എന്ന പേരിൽ ഒരു വിദ്യാലയം ഗുരുകുല സമ്പ്രദായരീതിയിൽ പ്രശസ്തമായി പ്രവർത്തിച്ചിരുന്നു. ആ സ്ഥാപനത്തിൽ നിന്നും അദ്ദേഹം ഭാരതീയശാസ്ത്രവിഷയങ്ങളിൽ വ്യുത്പത്തി സമ്പാദിച്ചു. അവിടുത്തെ പഠനം കഴിഞ്ഞ് ആ സ്ഥാപനത്തിലും എഴുമറ്റൂരുള്ള സംസ്കൃതപാഠശാലയിലും അദ്ദേഹം അദ്ധ്യാപകനായി ജോലി ചെയ്തിരുന്നു. പൗരസ്ത്യകലാലയത്തിൽ അദ്ദേഹം ഐച്ഛികമായി പഠിച്ചിരുന്നത് ജ്യോതിശ്ശാസ്ത്രമാണ്. അതിൽ ഉപരിപഠനത്തിനായി അദ്ദേഹം ചെറുകോൽ പോച്ചപ്പറമ്പിൽ നാരായണപിള്ള ആശാൻ എന്ന പണ്ഡിതശ്രേഷ്ഠൻ നടത്തിയിരുന്ന ഗുരുകുലത്തിൽ ചേർന്നു. അവിടെ നിന്നും ഹോര, സാരാവലി, കൃഷ്ണീയം, ലീലാവതി, ആര്യഭടീയം തുടങ്ങിയ ഗ്രന്ഥങ്ങൾ അഭ്യസിച്ചു. അക്കാലത്തും ഉപാസനയിലും വേദാന്തപഠനത്തിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നതായി അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ പറഞ്ഞു കേട്ടിട്ടുണ്ട്.

അവിടെ പഠനം കഴിഞ്ഞ് ജ്യോതിഷത്തിലെ ഉപരിഗ്രന്ഥങ്ങൾ പഠിക്കുന്നതിനാണ് അദ്ദേഹം തീർത്ഥപാദസ്വാമികളെ തേടി വാഴൂർ ശ്രീ തീർത്ഥപാദാശ്രമത്തിൽ എത്തിച്ചേർന്നത്. അവിടെ ഒരു ആഴ്ച സ്വാമികളുടെ കൂടെ താമസിച്ചു വിവിധ വിഷയങ്ങളെക്കുറിച്ച് ചർച്ച നടത്തി തിരിച്ചു പോയി. അധികം താമസിയാതെ തന്നെ സർവ്വ ലൗകിക ബന്ധങ്ങളുമുപേക്ഷിച്ച് അദ്ദേഹം അമ്മയോടും മറ്റെല്ലാവരോടും മനസാ യാത്ര പറഞ്ഞ് ശ്രീ തീർത്ഥപാദസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച് ആശ്രമാന്തേവാസിയായിത്തീർന്നു. സംസ്കൃതപണ്ഡിതനും ഉപാസകനുമായിരുന്ന അദ്ദേഹം വേഗം തന്നെ തന്റെ ഗുരുവിൽ നിന്നും സമ്പ്രദായരഹസ്യങ്ങൾ മനസ്സിലാക്കി. 24-ാം വയസ്സിൽ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ അദ്ദേഹത്തിനു സന്യാസദീക്ഷയും 'ശ്രീ വിദ്യാനന്ദതീർത്ഥപാദർ' എന്ന ദീക്ഷാ നാമവും നല്കിയനുഗ്രഹിച്ചു. അതിനു ശേഷം അക്കാലത്ത് കേരളത്തിലുണ്ടായിരുന്ന പണ്ഡിതൻമാരുമായി സംവാദം നടത്തി അദ്ദേഹം തന്റെ വിദ്യ ദൃഢപ്പെടുത്തി. തന്റെ ഗുരുവിന്റെ സമാധിക്കു ശേഷം സ്വാമിജി കുറേക്കാലം ആശ്രമത്തിന്റെ സെക്രട്ടറിയായിരുന്നു. പിന്നീട് തീർത്ഥപാദസമ്പ്രദായത്തിന്റെ പരമാചാര്യനായി അവരോധിക്കപ്പെട്ടു. വേദാന്തം പറഞ്ഞുകൊണ്ട് ശരീരം ഉപേക്ഷിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. അപ്രകാരം തന്നെ പഞ്ചദശി, ഗീത, ഉപനിഷത്ത് മുതലായവയിലെ മന്ത്രങ്ങൾ ഉദ്ധരിച്ച് അന്തേവാസികൾക്കു വ്യാഖ്യാനിച്ചു കൊടുത്തു കൊണ്ടും ഒടുവിൽ പ്രണവം ദീർഘമായി മൂന്നു പ്രാവശ്യം ഉച്ചരിച്ചുകൊണ്ടും ആ പ്രാണൻ ഉപരമിച്ചു. അത് 1984 ജൂൺ 11 ന് ആയിരുന്നു.

താൻ സാക്ഷാത്കരിച്ച നിർവ്വാണപ്രദമായ വിദ്യ പ്രചരിപ്പിക്കുന്നതിൽ അദ്ദേഹം വളരെ ശ്രദ്ധാലുവായിരുന്നു. കേരളത്തിൽ

മിക്ക സ്ഥലങ്ങളിലും താമസിച്ച് സത്സംഗം നടത്തുക, ശിഷ്യോപദേശം ചെയ്യുക, അദ്ധ്യാത്മികമാസികകളിൽ ലേഖനങ്ങളെഴുതുക, ഗ്രന്ഥരചന നടത്തുക മുതലായവയാണ് അദ്ദേഹം അതിനു തെരഞ്ഞെടുത്ത മാർഗ്ഗങ്ങൾ. അദ്ദേഹത്തിനു വലിയൊരു ശിഷ്യസമ്പത്തുമുണ്ടായിരുന്നു.

ഈശ്വരാർപ്പണമായി സ്വധർമ്മം അനുഷ്ഠിച്ച് അന്തഃകരണശുദ്ധി നേടിയ ഒരാൾക്ക്, ദേവതോപാസന, "സർവ്വേശ്വര സ്വരൂപത്തിൽ മുറിയാ.ധാരപോൽ സദാ തുടർന്നീടും മനോവൃത്തിപ്രവാഹ" രൂപമായ ഭക്തി, ധാരണധ്യാനസമാധിരൂപമായ യോഗം, നാദാനുസന്ധാനം കൊണ്ടുള്ള ലയയോഗം, ശ്രവണമനനനിദിദ്ധ്യാസനരൂപമായ ജ്ഞാനയോഗം, ജ്ഞാനയോഗം കൊണ്ടുള്ള ബ്രഹ്മാത്മൈക്യനിർണ്ണയം ഇവ എങ്ങനെ സമ്പാദിക്കാം എന്ന് ഈ ബ്രഹ്മവിദ്യയിൽ സരളമായ ഭാഷയിൽ വിശദീകരിച്ചിരിക്കുന്നു. ബ്രഹ്മവിദ്യ കൂടാതെ ഭഗവദ്ദർശനം, ബ്രഹ്മദർശനം, ശ്രീകൃഷ്ണ സ്മരണാഞ്ജലി, ആത്മാനുഭൂതി തുടങ്ങിയ പദ്യകൃതികളും, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ (ജീവചരിത്രം) (ഇതിൽ സാധനയിൽക്കൂടി ഒരു ജീവൻ പൂർണ്ണതയിലെത്തുന്ന ചരിത്രം വിവരിച്ചിരിക്കുന്നു.), ഒരാഴ്ച ശ്രീതപോവനസന്നിധിയിൽ (ഉത്തരകാശിയിലെ തപോവന കുടീരത്തിൽ വച്ച് 'ഹിമവദ്‌വിഭൂതി' എന്നു പ്രസിദ്ധനായ തപോവന സ്വാമികളും സ്വാമിജിയും തമ്മിൽ നടന്ന സംവാദം), പ്രണവോപാസന, ഭക്തിസാധനകൾ തുടങ്ങിയ ഗദ്യഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ആ മഹാത്മാവിന്റെ വാക്കുകൾ അദ്ധ്യാത്മ പഥസഞ്ചാരികൾക്കു മാർഗ്ഗദീപമായി ഭവിക്കുവാൻ പ്രാർത്ഥിച്ചുകൊണ്ട്.

മുരളീധരൻപിള്ള കെ.എൻ.
പുല്ലാട്

# രണ്ടാം പതിപ്പിന്റെ പ്രസ്താവന

ഈ ഗ്രന്ഥം ബ്രഹ്മവിദ്യയുടെ പരിഷ്കരിച്ച രണ്ടാം പതിപ്പാണ്. ഒന്നാം പതിപ്പ് 1969-ൽ പ്രസിദ്ധപ്പെടുത്തി. ഒരു കൊല്ലംകൊണ്ടതു വിതരണം ചെയ്തു തീർന്നു. അത് ആവശ്യപ്പെട്ടുകൊണ്ടിപ്പോഴും അനേകംപേർ എഴുത്തുകൾ അയയ്ക്കാറുണ്ട്. അതുകൊണ്ടാണ് രണ്ടാം പതിപ്പ് ഉടനേ പ്രസിദ്ധപ്പെടുത്തിയത്. ഒന്നാം പതിപ്പിൽ "ബ്രഹ്മവിദ്യ" എന്ന ഒരു പ്രകരണം മാത്രമേ ഉണ്ടായിരുന്നുള്ളു. രണ്ടാംപതിപ്പിൽ "സ്കന്ദശരണാഗതി", "ശ്രീ ബാലാംബാദർശനം", "പ്രണവവിചാരം", "യോഗവിദ്യ" എന്നിങ്ങനെ നാലു പ്രകരണങ്ങൾകൂടി ചേർത്തിട്ടുണ്ട്. ഈ ഗ്രന്ഥം എന്റെ ഗുരുനാഥൻ ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമി തിരുവടികൾ പലപ്പോഴായി എന്റെ പേരിലയച്ചിട്ടുള്ള മലയാള പദ്യലേഖനങ്ങളുടെ സംഗ്രഥനമാണ്.

ഞാൻ വാഴൂർ തീർത്ഥപാദാശ്രമത്തിൽ വന്നു ശ്രീ സ്വാമിതിരുവടികൾക്ക് ശിഷ്യപ്പെട്ടത് 1965 ഓഗസ്റ്റിലായിരുന്നു. അതിനുശേഷം അവിടുത്തെ സന്നിധിയിൽ നിന്ന് ഉപാസന, യോഗം, ജ്ഞാനം തുടങ്ങി വിവിധ രീതിയിലുള്ള ആദ്ധ്യാത്മികസാധനകളും യോഗവേദാന്താദി ഗ്രന്ഥങ്ങളും കുറെയെല്ലാം പരിശീലിക്കുവാനുള്ള ഭാഗ്യം, എനിക്കു സിദ്ധിച്ചിട്ടുണ്ട്. ശ്രീ സ്വാമിസന്നിധിയിൽ ചെല്ലാൻ നിർവാഹമില്ലാത്ത വിധം ഞാൻ അന്യസ്ഥലത്തായിരിക്കുമ്പോഴും അദ്ദേഹം ആശ്രമത്തിനു വെളിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോഴും ലേഖപ്രതിലേഖനങ്ങൾവഴി സാധനകളിലും ഗ്രന്ഥങ്ങളിലും ഉണ്ടാകുന്ന സംശയങ്ങൾ പരിഹരിച്ചുവരിക പതിവാണ്. ഭക്തി, കർമ്മം, യോഗം, ജ്ഞാനം തുടങ്ങി ആദ്ധ്യാത്മികമായ വിവിധ വിഷയങ്ങളെക്കുറിച്ച് ഗദ്യത്തിലും പദ്യത്തിലും അനേകം എഴുത്തുകൾ ഇതിനകം അവിടുന്ന് എന്റെ പേർക്കയച്ചിട്ടുണ്ട്. അങ്ങനെ ഞാൻ ഉപരിപഠനാർത്ഥം ഉത്തരേന്ത്യയിലായിരുന്നപ്പോൾ അയച്ച ഒരു എഴുത്താണ് "ബ്രഹ്മവിദ്യ" എന്ന പേരിൽ വാഴൂർ തീർത്ഥപാദാശ്രമത്തിൽ നിന്നും 1969-ൽ പ്രസിദ്ധപ്പെടുത്തിയത്. അതുകൊണ്ട്, ബ്രഹ്മവിദ്യയിൽ ചേർക്കേണ്ടതായ ചില ശ്ലോകങ്ങൾ അച്ചടിക്കുന്നതിന് കൊടുക്കുവാൻ സാധിച്ചില്ല. ആ കുറവു പരിഹരിച്ചും ശ്രീ സ്വാമിതിരുവടികളെക്കൊണ്ടു പരിശോധിപ്പിച്ച് ചില ശ്ലോകങ്ങൾക്കു ഭേദഗതി വരുത്തിയുമാണ് ഇപ്പോൾ ബ്രഹ്മവിദ്യ പ്രകാശിപ്പിക്കുന്നത്. പരേതനായ പണ്ഡിറ്റ് ശ്രീ. സി. രാമകൃഷ്ണൻ നായരുടെ അവതാരികയും ടീകയും കൂടി ഒന്നാം പതിപ്പിൽ ചേർത്തിരുന്നു. എന്നാൽ, ഇന്നു കടലാസു കിട്ടാനുള്ള പ്രയാസംകൊണ്ട് അതു രണ്ടും ഉപേക്ഷിക്കേണ്ടിവന്നു; അതിൽ ഖേദമുണ്ട്.

ഒന്നാം പ്രകരണം "സ്കന്ദശരണാഗതി"യാണല്ലോ. ഞാൻ സ്കന്ദദേവനെ ഉപാസിച്ചിരുന്ന കാലത്ത് എന്റെ പേർക്കയച്ചതാണിത്. ഭക്തിയുടെ വിവിധ ഭാവങ്ങൾ ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. ശ്രീവിദ്യാധിരാജതീർത്ഥപാദസ്വാമിപാദങ്ങൾ ഷൺമുഖദാസനെന്ന പേരിൽക്കൂടിയും പ്രസിദ്ധനാണല്ലോ. അദ്ദേഹത്തിന്റെ ശിഷ്യപ്രശിഷ്യ പരമ്പരയിൽ ഇന്നും ഷൺമുഖോപാസനയ്ക്ക് പ്രാധാന്യം കല്പിക്കപ്പെട്ടുപോരുന്നു. ആ വസ്തുതയും ഈ പ്രകരണത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. ഒരു സാധകൻ ഇഷ്ടദേവതയെ ധ്യാനിച്ച് അനുഷ്ഠിക്കേണ്ട പല സാധനാക്രമങ്ങളും സ്കന്ദശരണാഗതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഇതിൽ ഭക്തിക്കാണു കൂടുതൽ പ്രാധാന്യം കൊടുത്തിരിക്കുന്നത്.

"ശ്രീ ബാലാംബാദർശന"മാണ് രണ്ടാമത്തെ പ്രകരണം. സാക്ഷാത് ത്രിപുരസുന്ദരിയായ ബാലാദേവിയെ ഉപാസിക്കേണ്ട രീതി, മൂലമന്ത്രം ജപിച്ച് സമാധിയിലെത്തേണ്ട വഴികൾ, അതിൽ നിന്നുണ്ടാകുന്ന ഫലം ഇതെല്ലാം ഈ പ്രകരണത്തിൽ ഉപദേശിക്കപ്പെടുന്നു. കൂടാതെ, ശാക്തതന്ത്രമനുസരിച്ചുള്ള ഭക്തി, യോഗം, ജ്ഞാനം ഈ മാർഗ്ഗങ്ങളിൽക്കൂടി ത്രിപുരാദേവിയെ സാക്ഷാത്കരിക്കുന്നതിനു പറ്റിയ ഉപായങ്ങളും ഇതിൽ പ്രതിപാദിക്കുന്നു. സാംഖ്യന്മാർ ആത്മാവായും, ഹഠയോഗികൾ കുണ്ഡലിനീശക്തിയായും, ഭക്തന്മാർ ത്രിപുരസുന്ദരിയായും, ജ്ഞാനികൾ അഖണ്ഡജ്ഞാനമായും ദർശിക്കുന്നത് ശ്രീ ബാലാദേവിയെത്തന്നെയാണെന്ന് ഇതിൽ സമർത്ഥിച്ചിട്ടുണ്ട്. ഇഷ്ടദേവതയായ ബാലാദേവിയെ വിശ്വരൂപിണിയായും വിശ്വസൗന്ദര്യസാരമായും ആണ് ഇതിൽ വർണ്ണിച്ചിരിക്കുന്നത്.

മൂന്നാമത്തെ പ്രകരണം "പ്രണവവിചാര"മാണ്. ഓങ്കാരമന്ത്രത്തെ ബ്രഹ്മസ്വരൂപമായി വിചാരണ ചെയ്ത് സമാധിഭാവത്തിലെത്തി, ആ ബ്രഹ്മത്തെ സാക്ഷാത്കരിക്കുവാനുള്ള മാർഗ്ഗമാണ് ഇതിലെ പ്രതിപാദ്യവിഷയം.

"യോഗവിദ്യ"യാണ് നാലാമത്തെ പ്രകരണം. ഇതിൽ അഷ്ടാംഗയോഗം സാമാന്യമായി വ്യാഖ്യാനിച്ചിരിക്കുന്നു. യോഗശാസ്ത്രസിദ്ധാന്തത്തെക്കാൾ അനുഷ്ഠാനത്തിനാണിതിൽ പ്രാധാന്യം കൊടുത്തിരിക്കുന്നത്. സുപ്രസിദ്ധമായ ഖേചരീമുദ്രയഭ്യസിക്കുവാനുള്ള രീതിയും, അതഭ്യസിച്ചാലുള്ള ഫലവും കൂടി ഈ പ്രകരണത്തിൽ വിവരിച്ചിട്ടുണ്ടെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്. ചിത്തനിരോധരൂപമായ സമാധിവഴി ബ്രഹ്മസാക്ഷാത്കാരം നേടുകയെന്നതാണ് യോഗവിദ്യോപദേശത്തിന്റെ മുഖ്യമായ ലക്ഷ്യം. അതുകൊണ്ട്, യോഗവും ജ്ഞാനവും ഇതിൽ ക്രമമായി സമന്വയിച്ചിരിക്കുന്നു.

"ബ്രഹ്മവിദ്യ"യാണ് അഞ്ചാമത്തെ പ്രകരണം. ഈ പ്രകരണത്തിനാണ് ഗ്രന്ഥത്തിൽ മുഖ്യസ്ഥാനം നല്കിയിരിക്കുന്നത്. അതിനാൽ ഈ ഗ്രന്ഥത്തിന് "ബ്രഹ്മവിദ്യ" എന്ന പേരിട്ടിരിക്കുന്നു. വേദാന്തമഹാവാക്യങ്ങളുടെ വ്യാഖ്യാനവും ഉപദേശക്രമങ്ങളും, ആ വാക്യങ്ങളുടെ ലക്ഷ്യാർത്ഥമായ ജീവബ്രഹ്മൈക്യം അനുഭൂതിയിൽ കൊണ്ടുവരാനുള്ള സാധനാക്രമങ്ങളും, അനുഭൂതിസമ്പന്നന്മാരായ മഹാത്മാക്കളുടെ ലക്ഷണവുമാണ് പ്രസ്തുത പ്രകരണത്തിൽ പ്രധാനമായി വിവരിച്ചിരിക്കുന്നത്. ഇതിലും സിദ്ധാന്തത്തെക്കാൾ സാധനകൾക്കാണ് മുൻഗണന. ഒരു വേദാന്തജിജ്ഞാസു അറിഞ്ഞിരിക്കേണ്ടതായ മുഖ്യ വിഷയങ്ങൾ പലതും ഈ പ്രകരണത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മലം, വിക്ഷേപം, ആവരണം എന്നീ മൂന്നു ദോഷങ്ങൾ നിമിത്തമാണ് മനുഷ്യർ ബ്രഹ്മസാക്ഷാത്കാരം നേടാതിരിക്കുന്നത്. ഉപാസനകൊണ്ടു മലവും, യോഗസാധനകൾ കൊണ്ടു വിക്ഷേപവും, ജ്ഞാനസാധന കൊണ്ടു ആവരണവും നീങ്ങുമ്പോൾ, ബ്രഹ്മത്തെ ആത്മരൂപത്തിൽ സാക്ഷാത്കരിക്കാൻ ജിജ്ഞാസുക്കൾക്ക് കഴിവുണ്ടാകും. ആ നിലയിൽ ഒന്നും രണ്ടും പ്രകരണങ്ങൾ മനോമാലിന്യത്തേയും, മൂന്നും നാലും പ്രകരണങ്ങൾ വിക്ഷേപത്തേയും, അഞ്ചാം പ്രകരണം ആവരണത്തേയും നീക്കി പ്രസ്തുതഗ്രന്ഥം ജിജ്ഞാസുവിനെ ബ്രഹ്മസാക്ഷാത്കാരത്തിന് അർഹനാക്കിത്തീർക്കുമെന്ന് നിസ്സംശയം പറയാവുന്നതാണ് ഒരു സാധാരണ മനുഷ്യനെ ഭക്തി, യോഗം, ജ്ഞാനം ഈ സോപാനങ്ങളിൽകൂടി ഉയർത്തി നിർവ്വാണസിംഹാസനത്തിൽ അഭിഷിക്തനാക്കുന്ന ഒരു ചിത്രം ഈ ഗ്രന്ഥത്തിൽ ആദ്യന്തം തെളിഞ്ഞുകാണാം.

ഇതിലെ ശ്ലോകങ്ങൾ എനിക്കയച്ചിട്ടുള്ളതാണെങ്കിലും എല്ലാ ജിജ്ഞാസുക്കളേയും അനുഗ്രഹിക്കുന്നതിനുവേണ്ടി ഗുരുനാഥൻ രചിച്ചിട്ടുള്ളതാണ്. അതിനാൽ, അങ്ങനെയുള്ള എല്ലാവർക്കും ഈ ഗ്രന്ഥം പ്രയോജനപ്പെടുമെന്നുതന്നെ കരുതാം.

ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമിപാദങ്ങൾ ശ്രീമദ് വിദ്യാധിരാജ തീർത്ഥപാദഭഗവത്പാദരുടെ പ്രശിഷ്യനും അവിടുത്തെ സന്ന്യാസപരമ്പരയിലെ പരമാചാര്യനുമാണ്. അദ്ദേഹം തന്റെ പരമ്പരയിലെ യോഗജ്ഞാനസിദ്ധാന്തങ്ങളും, അവയുടെ പ്രയോഗരീതികളും സാമാന്യജനങ്ങൾക്കുകൂടി മനസ്സിലാകത്തക്കവിധം അനുഷ്ടുപ്പുവൃത്തത്തിൽ ലളിതമായ മലയാളഭാഷയിലാണ് രചിച്ചിരിക്കുന്നത്. അതു

കൊണ്ട് ജിജ്ഞാസുക്കൾക്ക് ഇതു ഹൃദിസ്ഥമാക്കാൻ എളുപ്പമത്രേ. ബ്രഹ്മവിദ്യ പോലെ അനേക ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തത്തക്കവിധം വിവിധവിഷയങ്ങൾ ഉൾക്കൊള്ളിച്ച് അവിടുന്നു ഗദ്യത്തിലും പദ്യത്തിലും പലതും എഴുതിസൂക്ഷിച്ചിട്ടുണ്ട്. ഉദാരമതികളായ മഹാജനങ്ങളുടെ സഹായമുണ്ടെങ്കിൽ അവയെല്ലാം പ്രസിദ്ധപ്പെടുത്താൻ കഴിയും.

ബ്രഹ്മവിദ്യയിലെ ഭാഷാരീതി സരസവും സരളവുമാണ്. പക്ഷേ, സാമാന്യ വിദ്യാഭ്യാസമുള്ളവർക്ക് ഇതിൽ അന്തർഭവിച്ചിരിക്കുന്ന വിഷയങ്ങൾ ആശയഗാംഭീര്യംകൊണ്ട് ഒരാവൃത്തി വായിച്ചാൽ മനസ്സിലായി എന്നു വരികയില്ല. അവരെ ഉദ്ദേശിച്ച് ഇതിൽ കഠിനപദങ്ങൾക്ക് അർത്ഥം കൊടുത്തിട്ടുണ്ട്. എന്നാലും, ഇതിലെ വിഷയങ്ങൾ അനുഭവൈകവേദ്യങ്ങളായതുകൊണ്ട് സദ്ഗുരുക്കന്മാരുടെ സന്നിധിയിൽനിന്ന് വേദാന്തതത്ത്വം ശ്രവിക്കുകയും യോഗജ്ഞാനസാധനകൾ പരിശീലിക്കുകയും ചെയ്തിട്ടുള്ളവർക്കു മാത്രമേ ഇതിൽ അടങ്ങിയിട്ടുള്ള ആശയങ്ങളുടെ അപാരമഹിമ മനസ്സിലാക്കാനും അവയിൽ രസിക്കാനും കഴിയുകയുള്ളൂ.

എന്റെ ഗുരുനാഥൻ രചിച്ച മഹത്തായ ഈ ഗ്രന്ഥം അവിടുത്തെ ഭക്തയായ ശിഷ്യഎന്ന നിലയിൽ ആസ്തികന്മാരായ മഹാജനങ്ങളുടെ മുൻപിൽ ഞാൻ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥം ഈ വിധം അച്ചടിപ്പിക്കുവാൻ പ്രേരിപ്പിക്കുകയും പ്രൂഫ് പരിശോധിച്ച് ഭംഗിയായി അച്ചടിപ്പിക്കുകയും ചെയ്തത് മഹാവിദ്വാനും കവിവരേണ്യനുമായ ശ്രീ. എൻ. ശ്രീനിവാസക്കുറുപ്പവർകളാണ്. അദ്ദേഹത്തോട് പ്രകാശികയ്ക്കുള്ള കൃതജ്ഞത ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു. ഈ ഗ്രന്ഥം ഈവിധം ഭംഗിയായി അച്ചടിച്ചു തന്ന കായംകുളം 'ചൂളൂർ വിദ്യാസാഗർ പ്രസ്സ്' ഉടമസ്ഥനോടും പ്രത്യേകം കടപ്പാടുണ്ടെന്നുള്ള വസ്തുതയും ഇവിടെ അനുസ്മരിച്ചുകൊള്ളട്ടെ.

**തീർത്ഥപാദാശ്രമം,**
**തീർത്ഥപാദപുരം,** എന്ന്, പ്രകാശിക
**വാഴൂർ, കോട്ടയം** **ചിദ്വിലാസിനി**
9-10-1974

# മൂന്നാം പതിപ്പ്

ബ്രഹ്മവിദ്യയുടെ മൂന്നാം പതിപ്പ് ഞങ്ങൾ സജ്ജനസമക്ഷം സമർപ്പിക്കുകയാണ്. ജിജ്ഞാസുക്കൾക്ക് അത്യധികം ഉപകാരപ്രദമായ ഈ ഗ്രന്ഥം സജ്ജനങ്ങൾ സസന്തോഷം സ്വീകരിക്കും എന്ന് വിശ്വസിക്കുന്നു. ഇതിന്റെ പ്രിന്റിംഗ് ഭംഗിയായി നിർവ്വഹിച്ച ചങ്ങനാശ്ശേരി അമൃതാപ്രിന്റേഴ്സിനോട് പ്രസാധകർക്കുള്ള അകൈതവമായ കൃതജ്ഞത പ്രകാശിപ്പിച്ചു കൊള്ളുന്നു. ഇതിന്റെ പ്രസിദ്ധീകരണത്തിൽ സഹായിച്ച എല്ലാവരോടും ഞങ്ങളുടെ കൃതജ്ഞത അറിയിച്ചുകൊള്ളുന്നു. യോഗജ്ഞാന വിഷയങ്ങളിൽ ഈ ഗ്രന്ഥം ഏവർക്കും മാർഗ്ഗദർശകമാകട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട്.

**തീർത്ഥപാദാശ്രമം** സദ്ഗുരുചരണ സേവയിൽ,

**വാഴൂർ** പ്രസാധകർ

01-01-2009




പുറം



# ബ്രഹ്മവിദ്യ

## I. സ്കന്ദശരണാഗതി

### I

മുരുകൻ ഭുവനൈകരക്ഷകൻ
കരുണാപൂർണ്ണകടാക്ഷമാലയാൽ
ദുരിതങ്ങളകറ്റി [1]മംഗളോത്-
കരമേകട്ടെ നിനക്കു, സന്തതം! 1

ഗുരുവിൻമൊഴി വിശ്വസിച്ചു ചിത്-
പൊരുളാം ഷൺമുഖനേ നിനയ്ക്കുകിൽ
[2]ഗുരുസംസൃതിതാപസാഗരം
[3]തരണംചെയ്തു സദാ സുഖിച്ചിടാം. 2

നരജന്മമെടുക്കിലും കൃപാ-
കരനാമീശനെ വിസ്മരിക്കുകിൽ
പുരുതാപഭരം നിറഞ്ഞ വൻ-
നരകത്തീയിൽ മറിഞ്ഞുവീണുപോം. 3

നരജീവിതലക്ഷ്യമോർക്കിലോ
പരമാത്മാവൊടു ചേർന്നുവാഴ്കയാം;
പറയാമതിനുള്ളുപായ, മ-
പ്പരനിൽത്തന്നെ മനസ്സുവയ്ക്കയാം. 4

---

1. സർവമംഗലങ്ങളും.
2. വമ്പിച്ച ജനനമരണദുഃഖമാകുന്ന കടൽ.
3. കടന്നു.

കരളിൽ പരമാത്മരൂപമായ്
മരുവും ഷൺമുഖദേവനെസ്സദാ
പരമപ്രണയത്തൊടാശ്രയി-
[1]ച്ചരിഷട്ക്കത്തെയൊതുക്കി വാഴ്ക നീ. 5

ചിത്തവൃത്തികളടക്കി നിത്യവും
സത്യബോധസുഖരൂപനീശനേ
[2]പ്രത്യഗാത്മവടിവിൽ സ്മരിച്ചു നീ-
യത്തലറ്റു നിവസിക്ക, ദീർഘനാൾ! 6

## II

ചിദ്വിലാസിനി, വത്സേ, നീ
ഭാഗ്യശാലിനിയായ് ചിരം
വാഴുവാൻ കരുണാമൂർത്തി
മുരുകൻ തുണയായ്വരും. 1

അതിരറ്റെതിരില്ലാതെ-
യെങ്ങും തിങ്ങി വിളങ്ങിടും
വിദ്യാരൂപിണി [3]ചിച്ഛക്തി
നിന്നുള്ളിൽത്തെളിയേണമേ. 2

ഇന്നലെത്തന്നെ നിൻകത്തു
കയ്യിൽക്കിട്ടീ വരാശയേ,
അതുവായിച്ചറിഞ്ഞിട്ടു
സന്തോഷാധിക്യമാർന്നു ഞാൻ. 3

"എന്നും ഞാൻ ഭഗവാന്റേതു
മാത്രമാ"ണെന്ന വാചകം
നിൻ കത്തുനോക്കി വായിക്കെ-
പ്രമോദാശ്രു പൊഴിഞ്ഞുപോയ്. 4

---

1. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു ശത്രുക്കൾ.
2. അന്തരാത്മാവ്.
3. ബാല.

ശരണാഗതിയോഗത്തി-
ന്നുള്ള ലക്ഷണമൊക്കെയും
അക്കൊച്ചുവാചകത്തിങ്ക-
ലുൾക്കൊള്ളിച്ചു സമർത്ഥ നീ. 5

മർത്ത്യനീശ്വരപാദത്തിൽ
തന്നെയും തന്റെ സർവ്വവും
തിരുമുൽക്കാഴ്ച വയ്ക്കുന്ന-
താകുന്നു ശരണാഗതി. 6

പരമപ്രേമമാം ഭക്തി-
രസമുള്ളിലുറയ്ക്കയാൽ
ഭഗവാൻ ഷൺമുഖന്നായി
നിന്നെ നീ കാഴ്ചവച്ചഹോ! 7

ഈശ്വരന്നു സമർപ്പിച്ച
ജീവിതം ധന്യധന്യമാം
അതിനുള്ള മഹാഭാഗ്യ-
മധികം പേർക്കുമില്ലിഹ. 8

ആണ്ടാളെപ്പോലെയും, മീരാ-
ദേവിയെപ്പോലെയും, ശുഭേ,
ഉപാസ്യദേവതാപ്രേമ-
മാധുരീഭാവമാണ്ടു നീ. 9

ഭക്തിശാസ്ത്രത്തിലിബ്ഭാവ-
മേറ്റവും മേന്മയുള്ളതായ്
നാരദാദിമുനീന്ദ്രന്മാർ
വർണ്ണിക്കുന്നു സവിസ്തരം. 10

സർവ്വേശ്വരസ്വരൂപത്തിൽ
മുറിയാദ്ധാരപോൽ സദാ
തുടർന്നിടും മനോവൃത്തി-
പ്രവാഹം ശുദ്ധഭക്തിയാം. 11

ഭക്തിയാൽ പാപമറ്റീടും;
ഭക്തിയാലുള്ളു ശുദ്ധമാം;
ഭക്തിയാൽ ഭുക്തിയും നിത്യ-
മുക്തിയും വന്നുചേർന്നിടും. 12

ഈശ്വരപ്രേമപീയൂഷ-
മുണ്ണും മാനവരേവരും
മത്തരായ് സ്തബ്ധരായാത്മ-
ക്രീഡരായ് വിഹരിച്ചിടും. 13

ഭക്തിയാലശ്രു വർഷിച്ചും
പുളകംകൊണ്ടുമെപ്പൊഴും
മരുവും മർത്ത്യരാൽ മണ്ണു
വിണ്ണിനേക്കാൾ മികച്ചതാം. 14

എന്നാൽ, സർവ്വേശ്വരപ്രേമം
തെല്ലുമില്ലാതെ മാനവർ
വിഷയാസക്തരായ് ഭൂവിൽ
നരകങ്ങൾ ചമപ്പു, ഹാ! 15

എങ്കിലും, വിഷയാസക്ത-
ചിത്തരാം നരരാകവേ
മണ്ണിലും വിണ്ണിലും സൗഖ്യം
തേടിയോടിയലഞ്ഞിടും. 16

വിഷയപ്രീതി സർവ്വേശ-
പ്രേമമാക്കിയുയർത്തി നീ
ഭക്തയായ് ഭവസന്താപ-
മുക്തയായ് വാഴ്ക ദീർഘനാൾ. 17

ഭക്തിയോടീശ്വരന്നേകും
പദാർത്ഥം തുച്ഛമാകിലും
മാഹാത്മ്യമുള്ളതായ്ക്കാണ-
പ്പെടുന്നുണ്ടേതു കാലവും. 18

പണ്ടു പാഞ്ചാലി കൃഷ്ണന്നു
[1]ശാകപത്രം കൊടുത്തുപോൽ
അതിൻ മഹാത്മ്യമിപ്പോഴും
വാഴ്ത്തുന്നൂ ലോകരാകവേ. 19

ഭക്തൻ നൽകും ജലം പുഷ്പം
ഫലം പത്രമിതൊക്കെയും
ഭഗവാൻ പ്രീതിപൂണ്ടെന്നും
സ്വീകരിക്കുമസംശയം 20

എന്നാലാത്മാർപ്പണത്തിന്നാ-
ണേറെ മേന്മ, മനീഷിണീ,
അതു നീ ചെയ്തു ഭാഗ്യശ്രീ-
പരിലാളിതയായഹോ! 21

നീയും നിൻകർമ്മവും നിന്റെ
വിദ്യയും നിൻ വിചാരവും
ഭഗവാനു സമർപ്പിക്കു-
മുപഹാരങ്ങളാകണം. 22

എല്ലാക്കർമ്മങ്ങളും ദേവ-
പൂജയാണെന്നു കണ്ടു നീ
ശ്രദ്ധയായ് ചെയ്യണം, വത്സേ,
ശ്രദ്ധ മേന്മയ്ക്കു ഹേതുവാം. 23

പൂയത്തിന്നും പൗർണ്ണമിക്കും
ഷഷ്ഠിക്കും സ്കന്ദദേവനേ
മന്ത്രപൂർവ്വം സമർച്ചിച്ചാൽ
സിദ്ധിയെല്ലാം ലഭിച്ചിടും. 24

സ്കന്ദമന്ത്രർഷി, മാഹാത്മ്യ-
മേറുമാ വാമദേവനാം,
അതിൻ ഛന്ദസ്സു ഗായത്രി,
സ്കന്ദനാരാദ്ധ്യദേവനും. 25

---

1. ചീരയില.

ദേവന്മാരുടെ പുണ്യത്താൽ
[1]ശിവശക്ത്യൈക്യജന്യമാം
വീര്യത്താലുളവായോരു
ദേവനാണു ഷഡാനനൻ. 26

[2]ദിവ്യകേയൂരഹാരാദി-
ഭൂഷണങ്ങളണിഞ്ഞവൻ,
സിന്ദൂരാരുണഗാത്രൻ, പൂ-
ന്തിങ്കൾപോൽ സുന്ദരാനനൻ, 27

ഒരുകയ്യിൽ താമരപ്പൂ,-
വഭയം മറുകയ്യിലും
ശക്തിവേറൊരു കൈത്താരിൽ,
കുക്കുടം മറുകയ്യിലും. 28

ധരിച്ചോ, [3]നംഗരാഗത്താൽ
ചോപ്പാർന്നാടയുടുപ്പവൻ
കാർത്തികേയൻ സർവ്വസമ്പ-
ദ്ദായകൻ പൂജ്യനാർക്കുമേ. 29

(വിശേഷകം)

ദിവ്യശക്തിയെഴും ബാല-
സ്കന്ദമന്ത്രമനേകനാൾ
ശ്രദ്ധയോടു ജപിച്ചാത്മ-
ശുദ്ധി നന്നായ് വളർത്തി നീ. 30

സൗന്ദര്യസാരമാം ബാല-
ഷൺമുഖപ്പെരുമാളിനെ
പ്രേമസർവ്വസ്വമായുള്ളി-
ലോർത്തു നിത്യം ഭജിക്കണം. 31

---

1. ശിവനും പാർവ്വതിയും ചേർന്നുണ്ടായ വീര്യത്തിൽനിന്ന്
2. ദിവ്യമായ തോൾവള, മുത്തുമാല മുതലായ ആഭരണങ്ങൾ
3. ദേഹത്തിന്റെ ചുവപ്പ്

ആസുരീശക്തിയേ വെന്നും,
ദൈവസമ്പത്തുയർത്തിയും,
കാരുണ്യം ചൊരിയും തൃക്കൺ-
കോണാൽ മുപ്പാരുപോറ്റിയും, 32

മയൂരത്തിൻ പുറത്തേറി-
പ്പുതുപ്പുഞ്ചിരി തൂകിയും,
എഴുന്നെള്ളുന്നൊര, പ്രേമ-
മൂർത്തിയാം സ്കന്ദദേവനെ 33

സ്വപ്നലോകത്തു കണ്ടുള്ളം
കുളിർപ്പിക്കുന്ന മാതിരി
ജാഗ്രത്തിലും കാണുമാറു
ഭക്തിഭാവം വളർത്തണം. (വിശേഷകം) 34

ലോകമാലിന്യമേശാത്ത
[1]ദിവ്യഭാവത്തിലെത്തി നീ
ബാലഷൺമുഖസാമീപ്യ-
സുഖത്താൽ തൃപ്തി നേടണം. 35

ഇഷ്ടദേവതയെക്കാണാ-
തിരിക്കുന്ന ദിനങ്ങളിൽ
ശോകമൂകത നിന്നാസ്യ-
ശോഭയൊട്ടു കുറച്ചിടാം. 36

ഏതോ ചിന്തയിലാപ്പെട്ടു
ചിലപ്പോൾ നീ കരഞ്ഞിടാം;
സന്തോഷത്തികവിൽപ്പെട്ടു
ചിലപ്പോൾ നീ ചിരിച്ചിടാം. 37

[2]കേകിയും [3]ഫണിയും സൗഖ്യ-
മാർന്നു ചാരത്തിരിപ്പതാം
ബാലഷൺമുഖചിത്രം നീ
കാണുമ്പോൾ നെടുവീർപ്പിടാം. 38

---

1. ഭക്തിയുടെ ഉയർന്ന നില.
2. മയിൽ 3. സർപ്പം

ഇരവിൽപ്പോയ്ക്കിടക്കുമ്പോൾ
സ്കന്ദനെത്തന്നെയോർത്തു നീ
[1]പ്രേമവിഹ്വലയായ്ച്ചെറ്റു-
മുറങ്ങാതെയിരുന്നിടാം. 39

പ്രേമഭാജനമാം [2]ശക്തി-
ധരനേയോർത്തു സർവ്വദാ
വിരഹാഗ്നിയിൽ നിന്നുള്ളം
വെന്തു വെണ്ണീറുപോലെയാം. 40

ഉണ്ണിക്കാറ്റു ശരീരത്തി-
ലേശുമ്പോൾ സംഭ്രമിച്ചു നീ
സ്കന്ദസ്പർശനമെന്നോർത്തു
ചുറ്റും നോക്കി നടുങ്ങിടാം. 41

വിണ്ണിലേക്കന്തിനേരത്തു
കണ്ണയയ്ക്കുന്ന വേളയിൽ
ഉണ്ണിച്ചന്ദ്രനെ നീ കണ്ടാൽ
കണ്ണീരിറ്റിറ്റു വീണിടാം. 42

കോഴികൂവുന്നതായ് കേട്ടാൽ
മുരുകൻ തൻ സമാഗമം
പെട്ടെന്നുണ്ടാകുമെന്നോർത്തു
കാണാനോടി നടന്നിടാം. 43

മയിൽപ്പീലികൾ കാണുമ്പോൾ
വിയർത്തശ്രുക്കൾ വാർത്തു നീ
[3]വൈവർണ്ണ്യം പൂണ്ടങ്ങുമിങ്ങു-
മാരെയോ നോക്കി നിന്നിടാം. 44

ഫണിയെക്കണ്ടിടുമ്പോൾ നിൻ
പ്രാണനാഥന്റെ ഭൂഷണം
ഭൂമിയിൽ വീണുപോയെന്നോ-
ർത്തെടുക്കാനൊട്ടൊരുങ്ങിടാം. 45

---

1. ഭക്തിയാൽ പരവശ.
2. സുബ്രഹ്മണ്യൻ. 3. വിളറി

വേലുകാണുന്നനേരത്തു
വേലായുധനെയോർത്തു നീ
കോൾമയിർക്കൊണ്ടു മൂർച്ഛിച്ചു
വീണുപോകാം ധരിത്രിയിൽ. 46

തോളിൽക്കാവടിവച്ചും, ശ്രീ-
സ്കന്ദസ്തോത്രങ്ങൾ പാടിയും;
കാവിവസ്ത്രമുടുത്തും, നീ-
റണിഞ്ഞും വേലെടുത്തുമേ 47

പളനിക്കു ഗമിക്കുന്ന
ഭക്തരെക്കാൺകിലപ്പൊഴ്നീ
സാക്ഷാന്മുരുകനെന്നോർത്തു
ഭക്തിയോടു നമിച്ചിടാം. (യുഗ്മകം) 48

പലനാളീവിധം ബാല-
സ്കന്ദനേയുള്ളിലോർത്തു നീ
[1]വിരഹാസക്തിയാൽ ബ്ഭാവ-
സാമ്രാജ്യത്തിലലഞ്ഞിടാം. 49

ഭാവാവസ്ഥയിലീവണ്ണം
സ്കന്ദസൗന്ദര്യധോരണി
നന്നായ് നീയാസ്വദിച്ചെല്ലാ-
ത്താപവും സംഹരിക്കണം. 50

രാധികാദേവി കണ്ണനു
തന്നെക്കാണിക്കവച്ചപോൽ,
നീയും നിന്നെഷ്ഷൺമുഖന്നു
തിരുമുൽക്കാഴ്ച വയ്ക്കണം. 51

ഇഷ്ടദേവതയെ പ്രാണ-
നാഥനായ് പ്രേമപൂർവ്വകം
സങ്കല്പിച്ചു ഭജിക്കുന്ന
മാധുരീഭക്തിയാർന്നു നീ. 52

---

1. ഭഗവാന്റെ വിയോഗത്തിൽ അദ്ദേഹത്തിന്റെ നേരെ ഉണ്ടാകുന്ന അതിപ്രേമം

ചിന്മാത്രമായ് സ്ഫുരിച്ചീടും
സ്കന്ദനെ പ്രണയിക്കയാൽ
ചിദ്വിലാസിനിയെന്നുള്ള
നാമം നൽകി നിനക്കു ഞാൻ. 53

നിർമ്മലപ്രേമരൂപം നിൻ
[1]വിലാസം സ്കന്ദദേവനിൽ
സമർപ്പിച്ചുലകദ്ദേവ-
ഭാവത്തിൽക്കണ്ടു വാഴ്കനീ. 54

ഉമാമഹേശ്വരൈക്യത്തിൻ
ശക്തിയൊന്നായ്ത്തികഞ്ഞതാം
ബാലഷൺമുഖനാണെന്നും
നമുക്കു കുലദൈവതം. 55

'വിദ്യാധിരാജ'നെൻ പൂജ്യ-
പരമാചാര്യനുത്തമൻ
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം. 56

'നാരായണാ'ചാര്യവര്യ-
നാർത്തത്രാണപരായണൻ
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം. 57

'ശ്രീ നീലകണ്ഠതീർത്ഥാ'ഖ്യ-
യതീന്ദ്രൻ, യോഗവിദ്വരൻ
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം. 58

'ശ്രീമത് പരമഹംസാ'ഖ്യ-
തീർത്ഥരെൻ ഗുരുപുംഗവൻ
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം 59

---

1. ചേഷ്ട

[1]"പരമാനന്ദനാഥൻ' സം-
പൂജ്യനെൻ ശാസ്ത്രദേശികൻ
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം, 60

എനിക്കുഖേചരീമാർഗ്ഗം
തെളിച്ചോ'രാത്മയോഗിനി'
ആരെബ്ഭജിച്ചു നിർവാണം
നേടിയാ സ്കന്ദനാശ്രയം 61

സന്താപമെല്ലാമില്ലാതെ-
യാക്കിയെന്നെത്തുണയ്ക്കുവോൻ
ആ സ്കന്ദദേവൻ നിന്നുള്ളിൽ-
ക്കളിയാടട്ടെ സന്തതം! 62

മൂന്നുലോകത്തിനും താങ്ങായ്
നിന്നിടുന്നൊരു തമ്പുരാൻ
ഷൺമുഖൻ നമ്മളേയെല്ലാം
രക്ഷിക്കുന്നു കൃപാനിധി. 63

അദ്ദേവന്റെ കടാക്ഷത്താൽ
സൂര്യനും സോമദേവനും
താരാഗണങ്ങളും വിണ്ണിൽ-
ത്തിളങ്ങുന്നു നിരന്തരം. 64

ഉമതൻ [2]സ്തന്യപീയൂഷ-
മുണ്ണും ഷൺമുഖബാലകൻ
ചരാചരജഗത്തിന്നു
ജീവനം നൽകിടുന്നഹോ! 65

[3]താരകാദ്യസുരന്മാരെ-
ക്കൊന്നു ലോകത്തിനാകവേ
ശാന്തിയേകിയ [4]കല്യാണ-
ദായി, [5]ശക്തിധരൻ പുരാൻ, 66

---

1. പന്നിശ്ശേരി നാണുപിള്ള (അദ്വൈതവിദ്യാപണ്ണൻ)
2. മുലപ്പാലാകുന്ന അമൃത്
3. താരകൻ തുടങ്ങിയ അസുരന്മാരെ
4. മംഗലം നൽകുന്നവൻ
5. വേലായുധനാകുന്ന തമ്പുരാൻ

രാഗാദിദുഷ്ടരക്ഷസ്സിൻ
സംഘത്തെസ്സംഹരിച്ചുടൻ
നിന്നുൾക്കളത്തിലെപ്പോഴും
സമാധാനം വളർത്തിടും (യുഗ്മകം) 67

സച്ചിദാനന്ദരൂപൻ ശ്രീ-
ഷൺമുഖൻ ദൃഷ്ടിദീക്ഷയാൽ
വത്സേ, നിന്നന്തരംഗത്തിൽ
ജ്ഞാനദീപ്തി ചൊരിഞ്ഞിടും. 68

ഗുരുവിൻ ദൃഷ്ടിയിൽക്കൂടി-
ശ്ശിഷ്യർക്കുൾബോധമേകിടും
സാക്ഷാത് സദ്ഗുരുദേവൻ ശ്രീ
സ്കന്ദനാണെന്നു കാണണം. 69

പരമപ്രണയത്തിൻ സു-
സ്ഥിരമാമവലംബമായ്
വിലസും മുരുകൻ ഭക്ത-
ലോകത്തിൻ കല്പവൃക്ഷമാം. 70

വാതപിത്താദിരോഗത്താൽ
ക്ലേശിക്കും ജന്തുവർഗ്ഗവും,
ഭൂതപ്രേതപിശാചാദി
ബാധവായ്ക്കും ജനങ്ങളും, 71

രാഗദ്വേഷാദിയാലുള്ളം
പുകയുന്ന മനുഷ്യരും
മുരുകന്റെ കടാക്ഷത്താൽ
ദുഃഖമറ്റു സുഖിച്ചിടും. (യുഗ്മകം) 72

കലികാലത്തു കൈവല്യ-
ദായിയാം താരകാരിയെ
വണങ്ങുവോർക്കു [1]മുമ്മട്ടി-
ലുള്ള ദുഃഖവുമറ്റുപോം. 73

---

1. ആധിഭൗതികം, ആധിദൈവികം, ആധ്യാത്മികം എന്നീ മൂന്നുവിധ ദുഃഖം.

ഓങ്കാരമന്ത്രലക്ഷ്യാർത്ഥ-
ഭൂതനായ് ബോധരൂപനായ്
[2]ധീഗുഹാവാസിയായ്മേവും
മുരുകൻ തന്നെയാശ്രയം 74

ഐംകാരരൂപമാർന്നാർക്കും
ജ്ഞാനവിജ്ഞാനമേകിടും
സ്കന്ദദേവൻ നിന്റെ ഹൃത്തിൻ-
മോഹമെല്ലാമകറ്റുമേ. 75

ക്ലീംകാരമന്ത്രധ്യാനത്താൽ
മാധുരീരസഭാവമായ്
ഭക്തർക്കുള്ളിൽ സ്ഫുരിക്കുന്ന
മുരുകൻ തുണചെയ്തിടും 76

സൗംകാരരൂപമാർന്നെല്ലാ-
ഹൃത്തിലും ശാന്തിതൂകിടും
വല്ലീരമണനെപ്പോഴും
കല്ല്യാണമരുളീടുമേ! 77

[1]സുബ്രഹ്മണ്യോപാസ്തിയും [2]ചിദ്-
വിലാസിന്യഭിധാനവും
ദേശികാനുഗ്രഹത്താൽ നീ
കൈവരിച്ചിന്നു ധന്യയായ്! 78

ഈവണ്ണം സിദ്ധമന്ത്രത്തി-
ന്നുപദേശക്രമങ്ങളും
ദീക്ഷാഭിധാനവും നേടീ-
ട്ടുള്ള ശിഷ്യർ ചുരുക്കമാം. 79

അതിനാൽ, നീ തീർത്ഥപാദ
സമ്പ്രദായ പ്രദീപമായ്
ചിരകാലം ലാലസിക്കാൻ
മുരുകൻ തുണചെയ്തിടും. 80

ഇരവുപകലുവിഘ്നം തെല്ലുമേശാത്തമട്ടിൽ
ശരവണഭവദേവൻപാദപദ്മം ഭജിച്ചാൽ
പെരിയവിനകൾപോലും നീങ്ങി നിർവ്വാണസൗഖ്യം
നിരുപമമിഹനേടിജ്ജീവിതം ധന്യമാക്കാം. 81



1. സുബ്രഹ്മണ്യോപാസന. 2. ചിദ്വിലാസിനി എന്ന പേര്.

# II. ബാലാംബാദർശനം

ജഗദംബികയാം ബാലാ-
പരമേശ്വരിയെസ്സദാ
ധ്യാനിച്ചുതൻമൂലമന്ത്രം
പതിവായിജ്ജപിക്കണം. 1

ബാലാമന്ത്രം ജപിക്കേണ്ട
[1]സാമ്പ്രദായികരീതിയും
മന്ത്രത്തിൻപൊരുളും ഹൃത്തി-
ലോർത്തു സാധനചെയ്യണം. 2

ദക്ഷിണാമൂർത്തിയീമന്ത്രം
ദർശിച്ചോരു മഹർഷിയാം,
ഛന്ദസ്സോ ദൈവീഗായത്രി,
മന്ത്രദേവത ബാലയും. 3

കാരുണ്യമൂർത്തിയാം ബാലാ-
ദേവിതൻ ദിവ്യവിഗ്രഹം
ഭക്തിയായ്ച്ചിത്തപീഠത്തിൽ
വച്ചുപൂജിക്കണം സദാ. 4

വരമേകം മുദ്രയും ന-
ല്ലഭയപ്രദ മുദ്രയും
ഇരുകയ്യാൽ പിടിച്ചും, മ-
റ്റിരുകയ്യാൽ പവിത്രമാം 5

ഗ്രന്ഥവും മുത്തുകൊണ്ടുള്ള
ജപമാലയുമേന്തിയും,
ചോപ്പുവസ്ത്രം ധരിച്ചും സദ്-
ഭൂഷണാവലി ചാർത്തിയും, 6

അരുണപ്രഭയാലെട്ടു-
ദിക്കും ശോഭനമാക്കിയും,
കാരുണ്യദൃഷ്ടിയാൽ ബ്ഭക്ത-
ർക്കാശ്വാസം പാരമേകിയും, 7

1. ഗുരുപരമ്പരപ്രകാരമുള്ള രീതിയും.

കല്പവല്ലികണക്കാർക്കു-
മഭീഷ്ടം കൈവരുത്തിയും,
ബ്രഹ്മേന്ദ്രാദി[1]നിലിമ്പന്മാ-
ർക്കാജ്ഞയോരോന്നു നല്കിയും, 8

വിടർന്നുമിന്നും ചെന്താരിൻ
മദ്ധ്യത്തിൽക്കുടികൊണ്ടിടും
വിദ്യാരൂപിണിയാം ബാലാ-
ത്രിപുരേശ്വരിയെസ്സദാ, 9

മൂലമന്ത്രജപധ്യാന-
സ്തോത്രപാഠങ്ങളാൽ ചിരം
ശ്രദ്ധാപൂർവ്വമുപാസിച്ചു
തത്പ്രസാദം വരുത്തണം. (കുളകം) 10

മന്ത്രം [2]വാചികമായും പി-
ന്നു[3]പാംശുക്രമമായുമേ
ജപിച്ചു പരിശീലിച്ചാൽ
മനം കൊണ്ടു ജപിക്കണം. 11

മന്ത്രമുള്ളാൽ ജപിക്കുമ്പോൾ
ദിവ്യനാദം ശ്രവിച്ചിടും
ആ ദിവ്യധ്വനിയിൽച്ചിത്ത-
വൃത്തിമെല്ലെയടക്കണം. 12

മാനസം മന്ത്രനാദത്തിൽ
ലയിച്ചാലാ മഹേശ്വരി
[4]മനോന്മനീസ്വരൂപത്തിൽ
സാധകർക്കനുഭൂതയാം. 13

[5]ചേതനാചേതനാകാര-
മിപ്രപഞ്ചമശേഷവും
ബാലയായ് മാറുമാറുള്ള
നിലയാണു മനോന്മനി. 14

---

1. ദേവന്മാർ. 2. വെളിയിൽ കേൾക്കത്തക്കവണ്ണം. 3. ചുണ്ടനക്കിമാത്രവും.
4. സമാധി. 5. ചൈതന്യമുള്ളതും ഇല്ലാത്തതുമായ സ്വരൂപമുള്ള.

തപശ്ചര്യകളാൽ ചിത്ത-
ശുദ്ധിയാർന്നവർ മാത്രമേ
പെട്ടെന്നു മന്ത്രയോഗത്താ-
ലുന്മനീനില പൂണ്ടിടൂ. 15

ഭക്തരെപ്പരിപാലിക്കും
ബാലയേ വിധിപോലെ നീ
സേവിച്ചു തത്സ്വരൂപത്തി-
ലുള്ളുറപ്പിച്ചു വാഴണം. 16

ശുദ്ധമാം മുറിയൊന്നിങ്ക-
ലിട്ട ദർഭത്തടുക്കിൽ നീ
സുഖപത്മാസനം ബന്ധി-
ച്ചിരുന്നൃജൂശരീരയായ്, 17

ശാന്തിമന്ത്രങ്ങളും ദേവീ-
ഗുരുസ്തോത്രങ്ങളും ക്രമാത്
ഭക്തിയായ്ച്ചൊല്ലിയും പ്രാണാ-
യാമം ചെയ്തും പവിത്രയായ്, 18

[1]ഭ്രൂമധ്യദൃഷ്ടിയായ്, [2]പ്പൂത-
ഭൂതിഭൂഷിതഫാലയായ്,
വിരക്തയാ,യഹങ്കാര-
ഹീനയായ്, ധൈര്യയുക്തയായ്, 19

മൂലമന്ത്രജപാസക്ത-
ചിത്തയായ്, മൗനമുദ്രയായ്,
സന്ധ്യതോറും മുടങ്ങാതെ
ബാലാധ്യാനം നടത്തണം. (കലാപകം) 20

നിത്യനിർമ്മലയായ് സത്യ-
ജ്ഞാനാനന്ദസ്വരൂപയായ്
[3]വേദാന്തവേദ്യയായ് ബാലാ-
ദേവി ശോഭിപ്പൂ സർവ്വദാ. 21

---

1. പുരികങ്ങൾക്കു നടക്കു ദൃഷ്ടിവച്ച്.
2. പരിശുദ്ധഭസ്മം പൂശിശ്ശോഭിക്കുന്ന നെറ്റിയോടെ.
3. വേദാന്തംകൊണ്ട് അറിയപ്പെടേണ്ടവൾ.

മൂന്നുലോകത്തിനും സത്ത-
യേകും ത്രിപുരസുന്ദരി
നാനാദേഹങ്ങളിൽ ജീവ-
ഭാവമാർന്നു കളിക്കയാം. 22

ആത്മരൂപിണിയായ് സർവ്വ-
ജന്തുഹൃത്തിലിരുന്നിടും
ബാലയെത്തൻസ്വരൂപത്തിൽ-
ക്കണ്ടു നീ മുക്തയാകണം. 23

നീ ദേഹമല്ല, ദേഹത്തെ-
ബ്ഭാസിപ്പിക്കുന്ന ജീവനാം;
ജീവനോ, ബാലതൻരൂപ,-
മതിനാൽ ബാലതന്നെ നീ. 24

ജാഗ്രത്തിലും നിദ്രയിലും
സ്വപ്നത്തിങ്കലുമൊന്നുപോൽ
മാറ്റമില്ലാതിരിക്കുന്ന
നീയാണത്രിപുരേശ്വരി. 25

സ്ഥൂലസൂക്ഷ്മാദിദേഹത്തെ-
പ്രകാശിപ്പിച്ചിടുന്നതാം
ആത്മചൈതന്യമായ് നിന്നെ-
ക്കാണുന്നൂ സാംഖ്യയോഗികൾ. 26

എന്നാൽ, മുപ്പാരിലും നിന്റെ
[1]സദ്രൂപം കണ്ടിടാഞ്ഞു ഞാൻ
പല മാർഗ്ഗങ്ങളിൽക്കൂടി-
യന്വേഷിച്ചു കുഴഞ്ഞുപോയ്. 27

എല്ലാ[2]ദൃശ്യത്തിലും നിന്നെ-
ത്തേടിയോടിയലഞ്ഞ ഞാൻ
ഉള്ളിലേക്കു തിരിഞ്ഞപ്പോൾ
[3]ദൃഗ്രൂപത്തിൽ സ്ഫുരിപ്പൂ നീ. 28

---

1. മാറ്റമില്ലാതെ എങ്ങും നിറഞ്ഞ സ്വരൂപം.
2. പ്രപഞ്ചവസ്തുക്കൾ.
3. ആത്മസ്വരൂപത്തിൽ.

എന്നും പ്രത്യക്ഷരൂപത്തി-
ലിരുന്നിട്ടും ശരിക്കു ഞാൻ
ദൃക്സ്വരൂപിണിയായ് നിന്നെ-
യറിഞ്ഞേയില്ല തെല്ലുമേ. 29

നീയാരുമറിയാതെന്നും
ദൃഗ്രൂപത്തിലിരിക്കയാം;
അതിനാൽ, നിന്നെ നേരിട്ടു
കാണാനൊക്കാതെ വന്നുപോയ്. 30

ബാഹ്യദൃഷ്ടിക്കൊരുത്തർക്കും
വിഷയീഭൂതയല്ല നീ;
അന്തർദൃഷ്ടിയിലേവർക്കു-
മാത്മചൈതന്യമാണു നീ. 31

ശരീരോപാധിയിൽക്കൂടി
പ്രകാശിക്കുന്ന [1]ചേതനം
എങ്ങും നിറഞ്ഞിരിക്കുന്ന
നീയാണു ഭുവനേശ്വരീ. 32

ചിത്സ്വരൂപിണി, ബാലേ, നീ-
യെന്നെ വിട്ടു പിരിഞ്ഞതായ്
തെറ്റിദ്ധരിച്ചു ഞാനേറെ-
ക്കാലം ദുഃഖിച്ചിരുന്നുപോയ്. 33

നീയെന്നെത്തള്ളിയേയില്ല,
ഞാൻ നിന്നേ വിസ്മരിച്ചതാം;
നിന്നെയിന്നോർത്തറിഞ്ഞപ്പോൾ
ദുഃഖമെല്ലാം ശമിച്ചുപോയ്. 34

അംബികേ, നിന്നെ ഞാനിന്നു
സത്തായ് സർവ്വത്ര കാണ്കയാൽ,
[2]ത്വത്സംയോഗവിയോഗാദി
ഭ്രമമെല്ലാം നശിച്ചഹോ! 35

---

1. ജീവൻ.
2. നിന്നോടുള്ള ചേർച്ച, വേർപാട് മുതലായ വെറും തോന്നൽ.

ദേവീ, നിന്റെ കടാക്ഷത്താൽ
ജഡവസ്തുക്കൾപോലുമേ
ചേതനാത്മകമായ്ക്കാണ-
പ്പെടുന്നുണ്ടേതുകാലവും. 36

നിന്നെ [1]മൂഢമനസ്കന്മാർ
[2]ഭോഗ്യരൂപത്തിലെപ്പൊഴും
കണ്ടുകാമാന്ധരായ് [3]താപ-
കൂപത്തിൽപ്പെട്ടുപോകയായ്. 37

നിന്നെക്കാണുന്നു, പുല്കുന്നു,
ചുംബിക്കുന്നു ശരീരികൾ;
എങ്കിലും നിൻ ദിവ്യഭാവ-
മറിയുന്നില്ല തെല്ലുമേ. 38

ഓമനപ്പുത്രിയായ്, ധർമ്മ-
പത്നിയായ്, മാതൃദേവിയായ്
ലോകം നിന്നെക്കാൺകിലും, നീ
സച്ചിദാനന്ദമൂർത്തിയാം. 39

അനന്തദിവ്യസൗന്ദര്യ-
ധാമമാം നിന്നെ ദേഹികൾ
കാണാതെ ജഡമാം ബാഹ്യ-
വിഷയത്തിൽ ഭ്രമിച്ചിടും. 40

എന്നാൽ, സത്തുക്കളധ്യാത്മ-
വിദ്യാരൂപിണിയായ് സദാ
നിന്നെസ്സേവിച്ചു നിർവാണ-
സാമ്രാജ്യം നേടിടുന്നഹോ! 41

ദൃശ്യത്തിൽക്കണ്ട സൗന്ദര്യ-
മാത്മാവാം നിൻ സ്വരൂപമായ്
ചിന്തിച്ചറിഞ്ഞാൽ ഭോഗ്യത്തിൽ
[4]സക്തിയില്ലാതെയായിടും. 42

---

1. അറിവറ്റവർ. 2. അനുഭവിക്കേണ്ട പദാർത്ഥമെന്ന ഭാവത്തിൽ
3. ദുഃഖമാകുന്ന കിണർ 4. താല്പര്യം

ക്ഷണഭംഗുരമാം ദൃശ്യ-
സൗന്ദര്യത്തെക്കൊതിക്കുവോർ
നിത്യസുന്ദരദൃക്കാം നിൻ
സ്വരൂപം വിസ്മരിച്ചുപോം. 43

ശരീരാംഗങ്ങളോരോന്നും
പരിശോധിച്ചു നോക്കിയാൽ
അതിലൊന്നിലുമേ കാണ്ക-
യില്ല സൗന്ദര്യമല്പവും. 44

തമോഗുണാത്മകം ഭൂത-
പഞ്ചകത്തിൻ വികാരമാം
ദേഹം സൂക്ഷിച്ചു നോക്കുമ്പോൾ
[1]ബീഭത്സമുള്ളവായ് വരും. 45

നേത്രവും മുഖവും മൂക്കും
വായും ചുണ്ടും നിനയ്ക്കുകിൽ
ജഡമാം പഞ്ചഭൂതങ്ങൾ
മാത്രമാണെന്നു കണ്ടിടാം. 46

എന്നാലും, നിൻ നിത്യതേജഃ-
പ്രസരത്താലവറ്റയിൽ
സൗന്ദര്യമുള്ളതായാർക്കും
തോന്നിപ്പോകുന്നു, വിസ്മയം! 47

ബാലേ, നിഖിലസൗന്ദര്യ-
സാരമാം നിന്നെയോഗികൾ
മനഃപ്പൂവിൽത്തിളങ്ങും [2]മു-
റ്റൊളിയായ്ക്കാണ്മു[3]നിച്ചലും. 48

ഈശനായും ജീവനായും
ജഗത്തായും സ്ഫുരിച്ചിടും
നീയല്ലാതില്ല വേറൊന്നു-
മെങ്ങുമേ, പരമേശ്വരീ! 49

1. വെറുപ്പ്. 2. പരിപൂർണ്ണമായ ആത്മചൈതന്യം.
3. നിത്യവും.

തമോരൂപിണിയായും നീ
വിദ്യാരൂപിണിയായുമേ
വേഷംമാറിദ്ദേഹികൾക്കു
ബന്ധമോക്ഷങ്ങളേകിടും. 50

ജാഗ്രത്സ്വപ്നങ്ങളിൽ ദൃശ്യ-
രൂപമായും, സുഷുപ്തിയിൽ
പ്രളയാകൃതിയായും നീ
മാറിമാറിക്കളിക്കയാം. 51

കാളമേഘങ്ങളാം കുന്ത-
ലെല്ലാമങ്ങിങ്ങു ചിന്തിയും
ജലരാശികളാം നീല-
പ്പട്ടുസാരികൾ ചുറ്റിയും. 52

താരകാവലിയാം നാനാ-
രത്നമാലകൾ ചാർത്തിയും,
അരുണപ്രഭയാം ചാരു-
കുങ്കുമക്കുറി പൂശിയും, 53

[1]ഭൃംഗധ്വനികളാം ശംഖ-
നാദമെങ്ങും മുഴക്കിയും,
കുയിൽനാദങ്ങളാം ദിവ്യ-
ഗാനാലാപം നടത്തിയും, 54

മയിലാട്ടങ്ങളാം നിത്യാ-
നന്ദനർത്തനമാടിയും,
കിളിച്ചുണ്ടുകളാലോരോ
മധുരോക്തികളോതിയും, 55

അന്തിക്കാമ്പൽപ്പൂവിലൂടെ
പ്രാണിവർഗ്ഗത്തെനോക്കിയും,
പുലർകാലത്തു ചെന്താരി-
ലൂടെപ്പൂഞ്ചിരിതൂകിയും, 56

---

1. വണ്ടിൻ മുരൾച്ച.

കുളിർകാറ്റുകളിൽക്കൂടി-
ശ്ശ്വാസഗന്ധം പരത്തിയും,
പനിനീർപ്പൂക്കളിൽക്കൂടി
മുഖകാന്തിചൊരിഞ്ഞുമേ 57

വിശ്വരൂപിണിയായ് സർവ്വ-
സൗന്ദര്യത്തിൻ നിധാനമായ്
നിത്യപ്രത്യക്ഷമായ് മിന്നും
ത്രിപുരേ, വെൽക,വെൽക, നീ (കുളകം) 58

ലൗകികന്മാർക്കു നീ സ്ഥൂല-
ജഗത്തായ്ത്തോന്നുമെങ്കിലും,
ഭക്തന്മാർക്കഖിലാകാര-
മാർന്നുമിന്നും മഹേശിയാം. 59

ശിഷ്ടന്മാർക്കഭയം നൽകും
കരുണാമയിയായ നീ
ദുഷ്ടന്മാർക്കിണ്ടലുണ്ടാക്കും
കാളരാത്രികതന്നെയാം. 60

ഭക്തന്മാർ സഗുണാകാര-
മായും, ബ്രഹ്മാത്മദർശികൾ
നിർഗ്ഗുണാകാരമായും നിൻ-
സ്വരൂപത്തെ നിനച്ചിടും. 61

[1]സുധാസാഗരമദ്ധ്യത്തിൽ
കല്പവൃക്ഷങ്ങൾ ചൂഴ്ന്നിടും
മണിദ്വീപിൽ പ്രശോഭിക്കും
[2]കദംബവനഭൂമിയിൽ 62

വിരാജിക്കും ദിവ്യചിന്താ-
മണിസൗധത്തിനുള്ളിലായ്
സദാശിവാഖ്യമാം ചപ്ര-
മഞ്ചത്തിന്മേലെഴുന്നതാം 63

---

1. പാൽക്കടൽ നടുക്ക്.
2. കടമ്പുകാട്ടിൽ.

പരമം ശിവതല്പത്തി-
ലിരിക്കും [1]ത്രിപുരേശിയായ്
ബാലേ, [2]ലീലാതനോ, നിന്നെ-
ബ്ഭജിപ്പൂ ഭക്തിശാലികൾ. (വിശേഷകം) 64

ബ്രഹ്മാവും വിഷ്ണുവും ഘോര-
രുദ്രനും ദേവവൃന്ദവും
നിന്റെ കല്പന കൈക്കൊണ്ടു
നിജകൃത്യങ്ങൾ ചെയ്കയാം. 65

[3]വിധി വിശ്വം ചമയ്ക്കുന്നു,
ഹരി കാക്കുന്നു, [4]ധൂർജ്ജടി
മുടിയ്ക്കു,ന്നിതിനെല്ലാം നീ
കെല്പവർക്കേകിടുന്നഹോ! 66

ഇച്ഛാജ്ഞാനക്രിയാശക്തി-
രൂപമാർന്ന മഹേശ്വരീ,
നിൻമിഴിക്കോണിലീ വിശ്വ-
മുണ്ടായ്നിന്നു ലയിക്കയാം. 67

ഷഡാധാരാബ്ജമദ്ധ്യസ്ഥ-
സുഷുമ്നയിൽ വിളങ്ങിടും
കുണ്ഡലീശക്തിയായ് നിന്നെ
ദർശിപ്പൂ ഹഠയോഗികൾ. 68

[5]ആധാരമാറിലായ്, മണ്ണും,
നീരും, തീയും, സമീരനും,
മാനവും, മനവും താണ്ടി-
ശ്ശിരഃപത്മത്തിലെത്തിടും. 69

---

1. മൂന്നുലോകങ്ങൾക്കും ഈശ്വരി, സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങൾക്കും അധീശ.
2. ലീലയായ് സ്വീകരിച്ച ദേഹത്തോടുകൂടിയവൾ.
3. ബ്രഹ്മാവ്. 4. മഹേശ്വരൻ.
5. മൂലാധാരത്തിൽ പൃഥ്വീതത്വത്തെയും സ്വാധിഷ്ഠാനത്തിൽ ജലതത്വത്തെയും മണിപൂരകത്തിൽ അഗ്നിതത്വത്തെയും അനാഹതത്തിൽ വായുതത്വത്തെയും വിശുദ്ധിയിൽ ആകാശതത്വത്തെയും ആജ്ഞയിൽ മനസ്തത്വത്തെയും ഭേദിച്ച് ശിരസ്സിലെ സഹസ്രാരപദ്മത്തിലെത്തും.

കുണ്ഡലീശക്തിയായ് മേവും
ബാലേ, ത്രിപുരസുന്ദരീ,
നിൻപ്രസാദം കൊണ്ടു ചിത്തം
നിരോധിക്കുന്നു യോഗികൾ. 70

ആധാരപത്മമോരോന്നും
വിടരുംമട്ടുയർന്നു നീ
സഹസ്രാരാബ്ജമാർന്നെന്നും
ശിവനൊത്തു രമിച്ചിടും. 71

ദേവീ, നിന്നോടു ചേർന്നാലേ
ശിവനും ശക്തനായ് വരൂ
നിന്നെപ്പിരിഞ്ഞാലാദ്ദേവ-
ന്നുണ്ടാകാ കഴിവൊന്നിനും. 72

ചന്ദ്രബിംബമലിഞ്ഞൂറി-
വരും പീയൂഷമുണ്ടു നീ
മൂലാധാരത്തിലാനന്ദ-
സുപ്തി പൂണ്ടു കിടന്നുപോം. 73

എന്നാൽ, പ്രാണനിരോധത്താ-
ലുണ്ടാമാഘാതമേറ്റു നീ
ഉണർന്നു വീണ്ടും പണ്ടേപ്പോൽ
ശിരഃപത്മത്തിലെത്തുമേ. 74

[1]സൂര്യനും [2]ചന്ദ്രനും [3]ശൂന്യ-
ഗുഹയിൽപ്പുക്കൊളിക്കവേ,
ശിവനോടൊത്തു നീ [4]സന്ധ്യ-
തോറും നർത്തനമാടിടും. 75

ഭേരീമൃദംഗശംഖാദി
നാദമൊട്ടുമുഴക്കി നീ
ശിവസന്നിധി പൂകാനാ-
യെഴുന്നള്ളുന്നു നിത്യവും. 76

---

1. പ്രാണനും. 2. അപാനനും. 3. ബ്രഹ്മരന്ധ്രം.
4. സുഷുമ്നയിൽ പ്രാണാപാനന്മാർ പ്രവേശിക്കുന്ന ഘട്ടം.

ആ നാദം കേട്ടു നിൻ ദിവ്യ-
രൂപം കാണാൻ കൊതിക്കുവോർ
[1]ജാഹ്നവീയമുനാമദ്ധ്യ-
സ്ഥാനത്തേക്കുറ്റുനോക്കിടും. 77

ആർക്കുമുൾക്കുളിരേകിക്കൊ-
ണ്ടാസ്ഥാനം വഴിപോയി നീ
ശിവനോടൊത്തുചേരുന്ന-
തദ്വൈതാത്മാനുഭൂതിയാം. 78

[2]ത്രിവേണീസംഗമത്തിങ്കൽ
ജിഹ്വാഗ്രം ചേർത്തുവയ്ക്കവേ,
സുധാബിന്ദുക്കൾ വർഷിക്കും
രസരൂപിണിയാണു നീ. 79

യോഗമുദ്രകളാലുള്ള-
മടക്കും യോഗിമാരെ നീ
സമാധിത്തൃക്കരം കൊണ്ടു
പുണരുന്നു നിരന്തരം. 80

ഹ്രീംകാരപ്പൊരുളായ് നിത്യ-
കല്യാണപ്രദയായ് സദാ
വിദ്യോതിക്കും ചിദാനന്ദ-
രൂപിണീ, കൈതൊഴുന്നു ഞാൻ. 81

ത്രിഗുണത്തിരതല്ലുന്ന
മായാമോഹാംബുരാശിയിൽ
നാനാലോകങ്ങളാം ഫേന-
നിരയുണ്ടായ് ലയിക്കയാം. 82

അഫ്ഫേനച്ചുഴിയിൽച്ചുറ്റി-
ത്തിരിയും ജന്തുസഞ്ചയം
നിൻ മാഹാത്മ്യം ഗ്രഹിക്കാതെ
മൗഢ്യമാർന്നു ചലിക്കയാം. 83

---

1. ഇഡയ്ക്കും പിംഗലയ്ക്കും നടുവിലെ സുഷുമ്ന.
2. സുഷുമ്നമുഖം.

എന്നാൽ, ഭാഗ്യാതിരേകത്താൽ
ചിലപ്പോൾ ചില ജീവികൾ
നിൻ മഹത്വമറിഞ്ഞാത്മ-
ജന്മസാഫല്യമാർന്നിടും. 84

നിഃസ്വന്നു ധനമായ്, മൂഢ-
ബുദ്ധിക്കു [1]പരവിദ്യയായ്,
ജ്ഞാനിക്കുൾക്കുളിരായ്മേവും
ബാലേ, [2]താപനിഹന്ത്രി നീ. 85

അറിവായ് മറയാതെന്നു-
മൊരുപോലെ വിളങ്ങിടും
മറതൻ പൊരുളായ് നിന്നെ-
യറിയുന്നു മഹർഷിമാർ. 86

ഉണർച്ച, നല്ലുറക്കം, പാഴ്-
ക്കിനാവെന്നിവ കാൺകിലും,
കർത്തൃഭാവം തെല്ലുമില്ലാ-
തിരിക്കും സാക്ഷിയാണു നീ. 87

[3]പഞ്ചകോശങ്ങളേയെല്ലാം
ദൃശ്യമായ്ക്കണ്ടു മാറ്റിയാൽ
മാറാതെയാത്മരൂപത്തി-
ലിരിക്കും [4]ചിതിയാണു നീ. 88

അറിയപ്പെടുമീദൃശ്യ-
വിഷയങ്ങളെ നീക്കിയാൽ
ബാക്കിനിൽക്കു[5]മഖണ്ഡാനു-
ഭൂതിയാമറിവാണു നീ. 89

---

1. ആത്മവിദ്യ.
2. ദുഃഖത്തെ ഹനിക്കുന്നവൾ.
3. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന് അഞ്ചുവിധം - ആത്മാവിനെ മറച്ചിരിക്കുന്ന കോശങ്ങൾ - ഉറകൾ.
4. ചൈതന്യം.
5. ഇടതടവില്ലാത്ത ബോധം.

മുപ്പുരങ്ങളിലെപ്പോഴും
ക്രീഡിക്കും ഭുവനേശ്വരി,
[1]മൂന്നവസ്ഥയിലും നിത്യ-
സാക്ഷിയായ് വിലസുന്നു നീ, 90

എൻമനസ്സരസ്സിങ്ക-
ലോമനക്കളഹംസിയായ്
നിത്യവും കളിയാടുന്ന
ബാലേ, നിന്നെ നമിച്ചിടാം. 91

പൂവിലും മുള്ളിലും പൂന്തേൻ-
ചാറിലും നഞ്ചിലും സദാ
രസമായൊളിയായെന്നും
കളിയാടുന്നു നീ, ശിവേ,! 92

വേദാന്തപ്പൂങ്കാവിലെന്നും
കളനാദം മുഴക്കിയും,
ചിന്നഭസ്സിൽപ്പറന്നും മു-
ത്താളും പൂങ്കുയിലാണു നീ. 93

[2]ഓങ്കാരപഞ്ജരത്തിങ്കൽ
കുടികൊള്ളുന്ന പൈങ്കിളീ,
നിന്റെ ഗാനത്തിലെൻ ചിത്തം
തനിയേ വിലയിച്ചുപോം. 94

വിഷയേന്ദ്രിയസംയോഗ-
വിയോഗങ്ങൾ നിമിത്തമായ്
ജാതമാം സുഖദുഃഖങ്ങ-
ളെല്ലാമപ്പോൾ മറന്നിടും. 95

[3]ആഗമത്താമരപ്പൂന്തേൻ-
കുഴമ്പേ, പരമേശ്വരീ,
ശുഭദേ, യോഗിമാരുണ്ണും
സുധേ, നിന്നെത്തൊഴുന്നു ഞാൻ. 96

1. ജാഗ്രത്, സ്വപ്നം, സുഷുപ്തി.
2. ഓങ്കാരക്കൂട്. 3. തന്ത്രശാസ്ത്രം.

കാൽത്താർ സേവിക്കുവോർക്കെന്നും
നിജ സായൂജ്യമേകിടും
ഭവാനീ, [1]ഭവസന്താപ-
ഭഞ്ജിനീ, കുമ്പിടുന്നു ഞാൻ. 97

ജഗദംബ, മഹാമായേ,
[2]കരുണാവരുണാലയേ,
ബാലേ, [3]കൽഹാരനിലയേ,
നിൻ കഴൽത്താർ തൊഴുന്നു ഞാൻ. 98

ദിവ്യസൗന്ദര്യ [4]കല്ലോല-
പ്രചാരങ്ങൾ തുടർന്നിടും
പരമപ്രേമപീയൂഷ-
ക്കടലേ, ദേവി, കൈതൊഴാം. 99

ഖേദം മാറിവരുന്നു, ഹൃത്തു-
തെളിയു,ന്നുന്മേഷമേറുന്നു, സം-
മോദംകൂടിവരുന്നു, തൊണ്ട-
യിടറു,ന്നശ്രുക്കൾ വീഴുന്നിതു,
വേദാന്തപ്പൊരുളായ നിന്നി-
ലകതാരാസക്തമാകുന്നു, സം-
വാദം മുറ്റുമടങ്ങിടുന്നു, ജനനീ-
നിന്മേന്മ ചിന്തിക്കവേ. 100

[5]അന്തരംഗഭൂവിവാഴുമീശ്വരി,
വിചാരമൊക്കെയുമടക്കി ഞാ-
[6]നന്തരായമണയാത്തമട്ടു വിജന-
സ്ഥലത്തു നിവസിക്കവേ
എന്തൊരദ്ഭുതമഖണ്ഡസന്മയ-
ശരീരമാർന്നു നിഖിലത്തിലും
സന്തതം ലളിതയായി നീ
നടനമാടിടുന്നു ജഗദംബികേ! 101



1. സംസാരദുഃഖത്തെ നശിപ്പിക്കുന്നവൾ.
2. കരുണക്കടലേ.
3. വെള്ളത്താമരപ്പൂവിൽ കുടികൊള്ളുന്നവൾ.
4. തിരയടി.
5. മനസ്സിൽ.
6. തടസ്സം.

# III. പ്രണവ വിചാരം

ഏകാന്തത്തിലിരുന്നാത്മ-
തത്വാന്വേഷകനാം നരൻ
[1]പ്രണവം ദീർഘമായ്ച്ചൊല്ലി
മനോവൃത്തിയടക്കണം. 1

ഓങ്കാരം പുരികങ്ങൾക്കു
നടുവിൽത്തെളിയുന്നതായ്
ക്,ണ്ടതിൽ കരളും കണ്ണും
ചേർത്താൽ ചിന്തയടങ്ങിടും. 2

ഓങ്കാരം ബ്രഹ്മഭാവത്തെ
ബോധിപ്പിക്കുന്ന ശബ്ദമാം
അതിൻ പൊരുളറിഞ്ഞീടിൽ
ബ്രഹ്മജ്ഞാനമുദിച്ചിടും. 3

പൂർണ്ണമാണെങ്കിലും ബ്രഹ്മം
നാലുപാദങ്ങളുള്ളതായ്
പ്രതിപാദിപ്പു വേദാന്ത-
തത്വജ്ഞാനികളാകവേ. 4

വിശ്വ,തൈജസനും, പ്രാജ്ഞൻ,
തുര്യനെന്നീക്രമത്തിലായ്
ബ്രഹ്മപാദങ്ങൾ നാലിന്നും
നാമധേയം പ്രസിദ്ധമാം. 5

ജാഗ്രത്തിൽ സ്ഥൂലദേഹത്തെ-
ത്താനെന്നോർത്തു ചരിപ്പവൻ
വിശ്വനാ,ണവനിസ്സ്ഥൂല-
വിഷയങ്ങൾ ഭുജിച്ചിടും. 6

സ്വപ്നത്തിൽ സൂക്ഷ്മദേഹത്തി-
ലഭിമാനം പുലർത്തുവോൻ
തൈജസൻ, സൂക്ഷ്മഭോഗ്യങ്ങ-
[2]ളശിക്കുമവനെപ്പൊഴും. 7

---

1. "ഓം" എന്ന മന്ത്രം. 2. അനുഭവിക്കുക.

സുഷുപ്തിയിൽ [1]തമോരൂപ-
ബീജദേഹാഭിമാനിയായ്
ആനന്ദമയനായ് മേവും
പ്രാജ്ഞനാനന്ദഭോഗിയാം. 8

വിശ്വതൈജസകപ്രാജ്ഞ-
ന്മാർക്കെല്ലാമവലംബമായ്
നിത്യമായ് പരിശോഭിക്കും
തുരീയം ബ്രഹ്മവസ്തുവാം. 9

അതുപോൽ, പ്രണവത്തിന്നും
നാലുവർണ്ണങ്ങളുള്ളതായ്
കണ്ടിടാ,മതിനാൽ ബ്രഹ്മം
പ്രണവത്തിന്റെ [2]വാച്യമാം. 10

വാച്യവാചക സംബന്ധം
നിത്യമായിട്ടിരിക്കയാൽ
ബ്രഹ്മം പ്രണവമാണോർത്താൽ,
പ്രണവം ബ്രഹ്മവും തഥാ. 11

അകാരാഖ്യ, മുകാരാഖ്യം,
മകാരാഖ്യ, മമാത്രയും
ഒത്തുചേർന്നൊരു ശബ്ദം താ-
നോങ്കാരം ബ്രഹ്മവാചകം. 12

അകാരം വിശ്വനാണോർത്താ-
ലുകാരം തൈജസാഭിധൻ,
മകാരം പ്രാജ്ഞനാമാവാം,
അമാത്രയതു തുര്യനും. 13

അകാരത്തെ മനസ്സാലെ-
യുകാരത്തിലടക്കണം;
ഉകാരത്തെയതേ മട്ടിൽ
മകാരത്തിലൊതുക്കണം. 14

---

1. അജ്ഞാനരൂപമായ കാരണശരീരം.
2. വാച്യാർത്ഥം.

മകാരത്തെ വിചാരത്താ-
ലമാത്രയിലടക്കണം;
അമാത്രയോ, നിത്യപൂർണ്ണ-
മചിന്ത്യം പാരമാർത്ഥികം. 15

അകാരാദി മകാരാന്ത-
മമാത്രയിലൊതുങ്ങവേ
വിശ്വാദിമൂന്നുപാദങ്ങൾ
തുരീയത്തിലടങ്ങിടും. 16

അമാത്ര പരയാം നാദ-
മതിലീ ശബ്ദസഞ്ചയം
[1]വിവർത്തരൂപമായുണ്ടായ്
നിലനിന്നു ലയിക്കയാം. 17

അതുപോൽ, തുര്യമാം [2]ചിത്തിൽ
വിശ്വാദികളശേഷവും,
രജ്ജുവിൽ ഭുജഗം പോലെ,
[3]പ്രതിഭാസിച്ചിടുന്നതാം. 18

[4]സ്ഥൂലപ്രപഞ്ചോപഹിത-
ചൈതന്യത്തെയകാരവും
[5]സൂക്ഷ്മപ്രപഞ്ചോപഹിത-
ചൈതന്യത്തെയുകാരവും, 19

[6]ബീജപ്രപഞ്ചോപഹിത-
ചൈതന്യത്തെമകാരവും
നിരുപാധികമാം ബ്രഹ്മ-
ചൈതന്യത്തെയമാത്രയും, 20

[7]ലക്ഷ്യമാക്കിന ശബ്ദങ്ങ-
ളാണെങ്കിലുമവറ്റയിൽ
അമാത്രമാത്രമാം നിത്യം;
മറ്റു മൂന്നുമനിത്യമാം. (വിശേഷകം) 21

1. വിശേഷരൂപത്തിൽ തോന്നുന്നത്. 2. ബ്രഹ്മം. 3. തോന്നുന്നതാണ്.
4. സ്ഥൂലപ്രപഞ്ചമാകുന്ന ഉപാധിയോടുകൂടിയ ബ്രഹ്മചൈതന്യം (വിശ്വനും വിരാട്ടും).
5. തൈജസനും ഹിരണ്യഗർഭനും. 6. പ്രാജ്ഞനും ഈശ്വരനും.
7. ലക്ഷണാവൃത്തിയാൽ ബോധിപ്പിക്കുന്ന.

അകാരാദിവഴിക്കുള്ള-
മമാത്രയിലടങ്ങിയാൽ
നിർവ്വികല്പകമാം ബ്രഹ്മ-
ചൈതന്യമനുഭൂതമാം. 22

അമാത്രയാം പരാനാദം
നിർഗ്ഗുണബ്രഹ്മവാചകം
അതിലുള്ളമടങ്ങുമ്പോൾ
ബ്രഹ്മബോധമുദിച്ചിടും. 23

[1]വൈഖരീ[2]മധ്യമാ[3]പശ്യ-
ന്ത്യാഖ്യമാം ശുഭമാർഗ്ഗമായ്
മാനസം [4]പരയിൽ ചേർന്നാൽ
ബ്രഹ്മബുദ്ധിതെളിഞ്ഞിടും. 24

ഓങ്കാരം ബ്രഹ്മമാണെന്നു
നിശ്ചയിച്ചാ[5]ത്മരൂപമായ്
ധ്യാനിച്ചു മാനസം ബ്രഹ്മാ-
കാരമാക്കി വിളക്കണം. 25

ബ്രഹ്മാകാരം കലർന്നുള്ള-
മിളകാതെയിരിക്കുകിൽ
വാസനാസഞ്ചയം മാഞ്ഞു
ജീവന്മുക്തിയിലെത്തിടാം. 26

ഓങ്കാരമന്ത്രാർത്ഥവിചാരജന്യ-
സമാധിയാ[6]ലദ്വയചിത്സ്വരൂപം
സാക്ഷാത്ക്കരിച്ചബ്ഭവദുഃഖമെല്ലാം
നീക്കിസ്സ്വയം നിർവൃതി നേടിടേണം. 27



1. ചെവികൊണ്ടു കേൾക്കുന്ന സ്ഥൂലശബ്ദം.
2. ഹൃദയത്തിൽ പ്രകാശിക്കുന്ന സൂക്ഷ്മശബ്ദം.
3. നാഭിയിൽ പ്രകാശിക്കുന്ന സൂക്ഷ്മതരശബ്ദം.
4. മൂലാധാരത്തിൽ പ്രകാശിക്കുന്ന നിത്യവും അദൃശ്യവുമായ സൂക്ഷ്മശബ്ദം.
5. തന്റെ സ്വരൂപം.
6. ഭേദരഹിതവും ഏകവുമായ ബ്രഹ്മചൈതന്യം.

# IV. യോഗവിദ്യ

**ആശിസ്സ് :**

യോഗവിദ്യ, മുനീന്ദ്രന്മാർ-
ക്കുപദേശിച്ചദേശികൻ
ബാലഷൺമുഖദേവൻ നി-
ന്നുള്ളിൽ ശാന്തിവളർത്തിടും. 1

യോഗാനുഷ്ഠാനമാർഗ്ഗത്തി-
ലുള്ള സംശയമാകവേ
നീക്കുവാൻ ഞാൻ യോഗവിദ്യ
ചുരുക്കത്തിൽ കുറിച്ചിടാം. 2

**ഉപക്രമം :**

അനാദിയാം [1]പ്രധാനത്തിൻ-
[2]ഗുണത്താൽ ബദ്ധനായിടും
[3]പൂമാനേ, മുക്തനാക്കാനായ്
വേദം യോഗം വിധിച്ചിതു. 3

[4]ചിത്തവൃത്തികളേ നന്നായ്
നിരോധിപ്പതു യോഗമാം;
അതിനെട്ടംഗമുണ്ടെന്നു
ചൊല്ലുന്നുണ്ടു പതഞ്ജലി. 4

**അഷ്ടാംഗയോഗം :**

യമവും, നിയമം, ശ്രേഷ്ഠ-
മാസനം, പ്രാണസംയമം,
പ്രത്യാഹാരം, ധാരണയും,
ധ്യാനം, പിന്നെസ്സമാധിയും. 5

യോഗത്തിന്നുള്ള മുഖ്യങ്ങ-
ളാകുമംഗങ്ങളാണെടോ!
അവയെട്ടു,മനുഷ്ഠിച്ചാൽ
യോഗസിദ്ധിലഭിച്ചിടും. (യുഗ്മകം) 6

---

1. പ്രകൃതി. 2. സത്വം, രജസ്സ്, തമസ്സ്. 3. ആത്മാവ്
4. പ്രമാണം, വിപര്യയം, വികല്പം, നിദ്ര, സ്മൃതി.

**യമം :**

അഹിംസ, ദയ,[1]യസ്തേയം,
ബ്രഹ്മചര്യം, ശുചിത്വവും,
സത്യം, ധൈര്യം, മിതാഹാരം,
ക്ഷമ,[2]യാർജ്ജവമെന്നിവ 7

യോഗാംഗങ്ങളിൽ വെച്ചേറ്റം
മുഖ്യമാം യമമാണു കേൾ;
മഹാവ്രതാഖ്യമിപ്പത്തും
ശീലിച്ചാൽ സ്വാസ്ഥ്യമാർന്നിടാം. (യുഗ്മകം) 8

**നിയമം :**

തപം, സന്തോഷ, [3]മാസ്തിക്യം,
ദാന,മീശ്വര സേവനം,
[4]അധർമ്മത്രപ, വേദാന്ത-
വാക്യാർത്ഥശ്രവണം, വ്രതം, 9

[5]സ്വാദ്ധ്യായം, ഗുരുവേദാദി-
ശാസ്ത്രവിശ്വാസമെന്നിവ
യോഗശാസ്ത്രം വിധിച്ചീടും
ശ്ലാഘ്യമാം നിയമങ്ങളാം. (യുഗ്മകം) 10

ഇവ പത്തും ശ്രദ്ധയോടു
പാലിക്കുന്നൊരു സാധകൻ
ചിത്തകാലുഷ്യമറ്റാത്മ-
തുഷ്ടനാം യോഗിയായ്‌വരും. 11

**ആസനം :**

[6]സ്ഥിരമായ് സുഖമായേറെ
നേരം നേരെയിരിപ്പതു
യോഗാസന,മതായുസ്സു-
മരോഗിത്വവുമേകിടും. 12

1. മോഷ്ടിക്കായ്മ. 2. നേർബുദ്ധി. 3. ഈശ്വരനുണ്ടെന്നുള്ള ഉറപ്പ്.
4. അധർമ്മം ചെയ്യാനുള്ള സങ്കോചം. 5. വേദപാഠം
6. സ്ഥിരസുഖമാസനം (യോഗദർശനം)

സ്വസ്തികം, ഗോമുഖം, പത്മം,
വീരം, ഭദ്രം, സുഖാസനം,
മയൂരം മുതലുണ്ടേറെ-
യാസനങ്ങൾ വിധിപ്പടി. 13

ശരിയായവ ശീലിച്ചി-
ട്ടേറെനേരമിരിക്കുവാൻ
സാധിച്ചാൽ [1]പ്രാണരോധത്തി-
ന്നർഹരായ്ത്തീരുമാരുമേ. 14

**പ്രാണായാമം :**

[2]ചിത്തസംയമനത്തിന്നായ്
യത്നിക്കും നരരേവരും
പ്രാണായാമത്തെ വിധിപോൽ
പരിശീലിച്ചിടേണ്ടതാം. 15

അതിനാൽ, പ്രാണരോധത്തിൻ
മുറചൊല്ലാം ചുരുക്കമായ്
വഴിപോലതനുഷ്ഠിച്ചാൽ
[3]മനോന്മനി ലഭിച്ചിടും. 16

ശരീരശക്തിയും, ചിത്ത-
ശുദ്ധിയും, ദിവ്യദൃഷ്ടിയും,
ബ്രഹ്മനിഷ്ഠയുമുണ്ടാകും
പ്രാണവൃത്തിയടക്കിയാൽ. 17

[4]യോഗയുക്തികളാൽ ശ്വാസ-
പ്രശ്വാസഗതിയെ ക്രമാൽ
[5]വിച്ഛേദിക്കുവതാണല്ലോ
പ്രാണായാമം മഹത്തരം. 18

---

1. പ്രാണനെ നിയന്ത്രിക്കാൻ.
2. മനസ്സടക്കത്തിന്.
3. സമാധി.
4. യോഗസാധന.
5. നിരോധിക്കുക.

ശ്രദ്ധയായ് പൂരകം കൊണ്ടും
കുംഭകം കൊണ്ടുമാവിധം
രേചകം കൊണ്ടുമുച്ഛ്വാസ-
നിശ്ശ്വാസങ്ങളടക്കണം. 19

ഗുരുവോതിയപോൽ [1]വാമ-
നാസികദ്വാരമാർഗ്ഗമായ്
പ്രാണനെശ്ശക്തിപോലുള്ളിൽ
നിറയ്ക്കുന്നതു പൂരകം. 20

ഉള്ളിൽ നിറച്ചൊരാപ്രാണ-
വൃത്തിയെ കഴിയും വിധം
പുറത്തേക്കു കടക്കാതെ-
യടക്കുന്നതു കുംഭകം. 21

കുംഭകത്താലൊതുങ്ങീടും
പ്രാണനേ മന്ദമന്ദമായ്
വലംമൂക്കാൽ പുറത്തേക്കു
വിടുന്ന മുറ രേചകം. 22

അതുപോലെ വലംമൂക്കു-
വഴിക്കുള്ളിൽ [2]സമീരനെ
പൂരിപ്പിച്ചിട്ടു കുംഭിപ്പി-
ച്ചിടം മൂക്കാൽ വിടേണ്ടതാം. 23

പൂരകത്തിൻ നാലിരട്ടി
സമയം കുംഭകത്തിനായ്
എടുക്കേണ,മതിൻ പാതി-
സമയം രേചകത്തിനും. 24

ഇപ്രകാരം പൂരകാദി-
ക്രിയയാൽ പ്രാണവൃത്തിയേ
മണിപൂരകചക്രത്തി-
ലടക്കേണം സ്വശക്തിപോൽ. 25

---

1. ഇടത്തുമൂക്ക്.
2. പ്രാണൻ.

കുംഭകാഭ്യാസദാർഢ്യത്താൽ
ശ്വാസോച്ഛ്വാസമടങ്ങവേ
മനസ്സും വൃത്തിയില്ലാതായ്
സമാധിനില പൂണ്ടിടും. 26

[1]കൂർപ്പിച്ച ചുണ്ടുരണ്ടിന്നു-
മിടയിൽ നാക്കുവെച്ചുടൻ
വായാൽ വായുവിനേ നന്നായ്
വലിച്ചുള്ളിലിറക്കണം. 27

പിന്നെയ, പ്രാണനേയുള്ളിൽ
നിയന്ത്രിച്ചു യഥാബലം
[2]നാസാദ്വാരദ്വയദ്വാരാ
പുറത്തേക്കു വിടേണ്ടതാം. 28

ഈവണ്ണം നാലു സന്ധ്യയ്ക്കും
പ്രാണായാമം നടത്തിയാൽ
ആരോഗ്യമാർന്നനേകം നാൾ
സമാധിസുഖമാണ്ടിടാം. 29

സൂര്യഭേദന,മുജ്ജായി,
ശീൽക്കാരി, മുതലെട്ടിനം
കുംഭകങ്ങളു,മുണ്ടെല്ലാം
പ്രാണായാമത്തിലുൾപ്പെടും, 30

[3]കേവലം കുംഭകം കൊണ്ടും
ശ്വാസോച്ഛ്വാസനിരോധനം
ഉത്തമന്മാർ ചെയ്തു യോഗ-
സിദ്ധരായ് സുഖമാർന്നിടും. 31

**സഹജപ്രാണായാമം :**

ശ്വാസോച്ഛ്വാസങ്ങളുണ്ടായി
വിലയിപ്പതു സൂക്ഷ്മമായ്
കണ്ടിരുന്നാൽ പ്രാണവൃത്തി-
നിരോധമുളവായ്വരും. 32

---

1. താഴത്തെ ചുണ്ടോടുചേർത്ത്. 2. മൂക്കിന്റെ രണ്ടു ദ്വാരംവഴിയും.
3. പൂരകരേചകങ്ങൾ കൂടാതെ കുംഭകം മാത്രം ചെയ്യുന്നത് കേവലകുംഭകം.

**പ്രത്യാഹാരം :**

വിഷയാഭിമുഖത്വം വി-
ട്ടുള്ളിലേക്കിന്ദ്രിയാവലി
തിരിയുന്നൊരവ[1]സ്ഥാനം
പ്രത്യാഹാരാഭിധാനമാം. 33

**ധാരണ :**

[2]ധ്യേയമാം വസ്തുവിൽച്ചിത്ത-
വൃത്തി ബന്ധിച്ചിടുന്നതു
യോഗാംഗങ്ങളിലാറാമ-
തുള്ള ധാരണയായ്വരും. 34

മനമൊട്ടും ചലിക്കാതെ-
യാത്മാവിൽ ചേർത്തുവെയ്പതും
ധാരണാഭ്യാസമാം; ധ്യാന-
മതിൻ സ്ഥിരത തന്നെയാം. 35

ദൃശ്യവസ്തുക്കളേയെല്ലാം
ദൃക്കാമാത്മസ്വരൂപമായ്
ധരിക്കുന്നതു, വേദാന്ത-
ശാസ്ത്രോക്തം ധാരണാഖ്യമാം. 36

**ധ്യാനം :**

സച്ചിദാനന്ദമാമാത്മ-
ചൈതന്യത്തെ നിരന്തരം
ഹൃദയത്തിൽ ചിന്തചെയ്വ-
തുത്തമദ്ധ്യാനരീതിയാം. 37

**സമാധി :**

മനമാത്മാകാരമാക്കി-
യൊന്നുമോർക്കാതിരിപ്പതു
സമാധിയാ,മ[3]വിദ്യാദി-
ക്ലേശങ്ങളതു നീക്കിടും. 38

---

1. നില. 2. ധ്യാനിക്കപ്പെടേണ്ട വിഷയത്തിൽ.
3. അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം.

ജ്ഞാനസ്വരൂപമാമാത്മ-
വസ്തുവിൽച്ചിത്തവൃത്തികൾ
അനങ്ങാതെയടങ്ങുന്ന
രീതി യോഗസമാധിയാം. 39

**സമാധിഫലം :**

സമാധിയാൽ പ്രകൃതിതൻ
ഗുണബന്ധങ്ങൾ നീങ്ങിയാൽ
ആത്മാവു നിജരൂപത്തിൽ
പ്രകാശിക്കും സ്വതന്ത്രമായ്. 40

അല്ലെങ്കിൽ, വിഷയാകാര-
മനോവൃത്തിയൊടെപ്പോഴും
സാരൂപ്യമാർ,ന്നവിദ്യാദി-
ക്ലേശങ്ങൾക്കടിപെട്ടുപോം. 41

അതിനാൽ, പ്രിയവത്സേ, നീ-
ക്ലേശനാശത്തിനായ് സദാ
ചിത്തരോധനമാം യോഗ-
മഭ്യസിക്കുക ധൈര്യമായ്. 42

യോഗാംഗങ്ങളിൽവച്ചേറ്റം
മുഖ്യമാം മോക്ഷസാധനം
സമാധിയാണു; മറ്റെല്ലാ-
മതിനുള്ളോരുപായമാം. 43

ദിവ്യശക്തികളുണ്ടാക്കും
സമാധികളനേകമാം;
എന്നാലവയിലൊന്നിന്നും
മുക്തിയേകാൻ കഴിഞ്ഞിടാ. 44

**സമാധിയും മുക്തിയും :**

മോക്ഷത്തിൻ പ്രമുഖോപായ-
മസംപ്രജ്ഞാത'യോഗമാം
അതു നേടാനുള്ള മാർഗ്ഗം
സംപ്രജ്ഞാതസമാധിയും. 45

1. യോഗം = സമാധി.

**അസംപ്രജ്ഞാതസമാധി :**

ദൃഗ്ദൃശ്യഭാനമില്ലാതെ-
യാത്മാവിൽത്തന്നെമാനസം
ലയിക്കുന്ന,തസംപ്രജ്ഞാ-
താഖ്യമായ സമാധിയാം. 46

**സംപ്രജ്ഞാതസമാധി :**

ആത്മതത്വാനുസന്ധാന-
ധാരയാൽ മാനസം സ്വയം
[1]ധ്യേയാകാരം പൂകുവതു
സംപ്രജ്ഞാതസമാധിയാം. 47

**സമാധി പരിശീലിക്കാതിരുന്നാലുള്ള ദോഷം :**

സമാധിപരിശീലിക്കാ-
തിരുന്നാൽ ചിത്തഭൂമിയിൽ
ശുഭാശുഭങ്ങളാം നാനാ-
വാസനാവലി വന്നിടും. 48

ശുഭവാസനയും ദുഷ്ട-
മായ വാസനയും സദാ
മാനസം കീഴടക്കാനാ-
യന്യോന്യം പോരടിക്കുമേ. 49

ദുഷ്ടവാസനയേയെല്ലാം
ശുഭവാസന വെല്ലുകിൽ
അസംപ്രജ്ഞാതമാം മുഖ്യ-
സമാധിനില കൈവരും. 50

ശുഭവാസനയേ ദുഷ്ട-
വാസനൌഘം ജയിക്കുകിൽ
[2]വിക്ഷിപ്തചിത്ത,നായോഗി-
യന്ധകൂപത്തിലാഴ്ന്നുപോം. 51

---

1. ധ്യാനിക്കപ്പെടുന്ന വസ്തുവിന്റെ സ്വരൂപം.
2. ഇളകിമറിയുന്ന മനസ്സ്.

അതിനാൽ, സാധകജനം
ദിനംതോറും വിധിപ്പടി
സമാധി പരിശീലിച്ചു
മുക്തിനേടാൻ ശ്രമിക്കണം. 52

യോഗസാധനകൾക്കുള്ള
തടസ്സങ്ങൾ നിനച്ചു നീ
ദുഃഖിക്കുന്നതു കത്തിൽ ക-
ണ്ടെന്നുള്ളം വിഷമിച്ചുപോയ്. 53

വിദ്യാർത്ഥിനീമന്ദിരത്തിൽ
വസിക്കും കൂട്ടുകാരികൾ
പലേ രീതിയിലും നിന്നെ-
യലട്ടിക്കൊണ്ടിരിക്കയാം. 54

ധ്യാനിക്കാനുള്ള സമയം
സംസാരിക്കാൻ വരുന്നവർ
അറിയാതെ നിനക്കേറ്റ-
മിണ്ടലുണ്ടാക്കി വയ്ക്കയാം. 55

**നാദാനുസന്ധാനവും സമാധിയും :**

എന്നാലും, പ്രണവധ്യാന-
ശക്തിയാൽ നിന്റെ മാനസം
സമാധിപൂണ്ടതായ്ക്കണ്ടു-
സന്തോഷത്തികവാർന്നുഞാൻ. 56

ചുറ്റുപാടേതു വന്നാലും
വകവെയ്ക്കാതെ ധൈര്യമായ്
സ്വീയകൃത്യമനുഷ്ഠിച്ചാൽ
ഫലം നന്നായ് ലഭിച്ചിടും. 57

നാദധാരയൊടൊപ്പം നി-
ന്നുള്ളടങ്ങിയ വേളയിൽ
മയങ്ങാതെ മയങ്ങുന്ന-
പോലുള്ള നിലപൂണ്ടു നീ. 58



ഉറങ്ങാത്തൊരുറക്കംപോ-
ലുണരാത്തൊരുണർച്ചപോൽ
മാനസം ശാന്തമായോരാ-
നിലയോർത്താൽ സമാധിയാം. 59

ചെവിയിൽക്കേൾക്കുമാദിവ്യ-
നാദംവഴി മനസ്സു നീ
പരയിൽ വിലയിപ്പിച്ചു
പ്രപഞ്ചം വിസ്മരിക്കയാം. 60

എന്നാലപ്പരയെശ്ശാന്ത-
മയമാമാത്മരൂപമായ്
ചിന്തിച്ചാത്മാകാരമാകും
മനോവൃത്തി വളർത്തണം. 61

താരകാരിപ്രസാദത്താൽ
തടസ്സങ്ങളകന്നു നീ
മനോവൃത്തി നിരോധിച്ചു
സമാധിനില കാക്കണം. 62

**ആത്മബുദ്ധിയും അജ്ഞാനനാശവും :**

ശ്രവണാദികളാലുണ്ടാ-
മാത്മബുദ്ധിക്കു മാത്രമേ
അജ്ഞാനത്തെ നശിപ്പിക്കാ-
നുള്ളകെല്പുളവായ് വരൂ. 63

**വൃത്തിനാശവും ആത്മാവിന്റെ സഹജാവസ്ഥയും :**

അവിദ്യയെ നശിപ്പിച്ചി-
ട്ടഖണ്ഡാകാരവൃത്തിയും
തനിയേ മാഞ്ഞുപോ,മാത്മാ-
വപ്പോൾ സഹജരൂപമാം. 64

വിഷയാകാരമറ്റാത്മ-
രൂപമായി വിളങ്ങിടും
മാനസം തന്നെയാത്മാവാ,-
ണതുതന്നെ സമാധിയും. 65

അനേകജന്മമാർജ്ജിച്ച
പുണ്യമുണ്ടെന്നിരിക്കിലും
ചിലർക്കേ ചില കാലത്തീ-
സമാധിയുളവായ് വരൂ. 66

വത്സേ, സ്കന്ദപ്രസാദത്താൽ
സമാധിനിലപൂണ്ടു നീ;
നിത്യമീ നില നിർത്താനായ്
ബ്രഹ്മഭാവന ചെയ്യണം. 67

ദേഹാത്മാനുഭവം പോലെ
ബ്രഹ്മാത്മാനുഭവം സദാ
സഹജാവസ്ഥയാകുന്ന-
വരെബ്ഭാവന ചെയ്യണം. 68

**ആത്മഭാവനയും നിർവ്വികല്പസമാധിയും :**

ചിത്തവൃത്തികളുണ്ടായി
വിലയിക്കുന്നതേതിലോ
ആ സ്ഥാനം നിർവ്വികല്പാഖ്യ-
മതാണാത്മസ്വരൂപവും. 69

ശ്രദ്ധയും ധൈര്യവുംപൂണ്ടു
ശാന്തമാമമ്മഹസ്സിൽ നീ
മനോവൃത്തി ലയിപ്പിച്ചാൽ
നിർവ്വികല്പസമാധിയായ്. 70

[1]അഖണ്ഡാകാരമാം ചിത്ത-
വൃത്തിയറ്റതിശാന്തമായ്
തെളിയും വെളിവിൽദ്ദേഹ-
ഭാനം മങ്ങിമറഞ്ഞുപോം. 71

ജീവബ്രഹ്മൈക്യസാമ്രാജ്യ-
ക്കൊടിയാമിസ്സമാധിയെ
പതിവായ് പരിപാലിച്ചാ-
[2]സ്വാരാജ്യം നില നിർത്തണം. 72

1. അതിരില്ലാതെ പൂർണ്ണമായ ബ്രഹ്മത്തിൻ വടിവിൽ പരിണമിക്കുന്ന ചിത്തവൃത്തി
2. ബ്രഹ്മാനുഭൂതി

**ദേഹാഭിമാനവും ക്ലേശാനുഭവവും :**

സഹജസ്ഥിതി കൈവിട്ടു
ദേഹാഹംകൃതി പൂകുവോർ
ക്ലേശിക്കയാണു; പാർത്തീടിൽ
ക്ലേശം സങ്കല്പരൂപമാം. 73

ഭയശോകാദികൾക്കൊന്നു-
മാത്മാവിൽ സ്ഥാനമില്ലെടോ!
അവ, ചിത്തത്തിലുണ്ടായി
മറയും വൃത്തിജാലമാം. 74

ഉള്ളിലുണ്ടായ് മാഞ്ഞുപോകും
വൃത്തികൾക്കിടയിൽ സദാ
മിന്നും "[1]മുററി' വാണാത്മ-
ചൈതന്യം, പ്രിയദർശനേ! 75

ആത്മാവിനെ മറന്നന്യ-
വിഷയങ്ങൾ കൊതിക്കുവോർ
അത്തലിൽപ്പെട്ടുപോയീടു-
മതു പ്രാരബ്ധമായ്‌വരാം. 76

**യോഗസിദ്ധിയും പ്രാരബ്ധജയവും :**

പ്രാരബ്ധത്തെ ജയിക്കാനു-
ള്ളുപായം യോഗസിദ്ധിയാം;
അതിനാൽ, നീ യോഗസിദ്ധി
നേടുവാനായ് ശ്രമിക്കണം. 77

**ഖേചരീമുദ്രയും യോഗസിദ്ധിയും :**

സുധാകരരസം നക്കി-
യിറക്കാനുതകും വിധം
ഖേചരീമുദ്ര ശീലിച്ചാൽ
യോഗസിദ്ധിലഭിച്ചിടും. 78

---

1. പൂർണ്ണമായ ബോധം.

**ഖേചരീലക്ഷണം :**

[1]ത്രിവേണീസംഗമത്തിങ്കൽ
ജിഹ്വാഗ്രം ചേർത്തു, ദൃഷ്ടികൾ
ഭ്രൂമദ്ധ്യത്തിലുറപ്പിക്കു-
ന്നതു ഖേചരിമുദ്രയാം. 79

**ഖേചരീപരിശീലനക്രമം :**

[2]കൃന്തനത്താൽ [3]ചാലനത്താൽ
[4]ദോഹനത്താലുമേറെനാൾ
ജിഹ്വയെസ്സംസ്ക്കരിച്ചിട്ടു
ബ്രഹ്മരന്ധ്രത്തിലേറ്റണം. 80

കടലാടി കരിച്ചിട്ടു
ചാരമാക്കിയെടുത്തുടൻ
നീരിൽക്കലക്കി വറ്റിച്ചാൽ
കിട്ടും, നല്ലുപ്പുകട്ടയായ്. 81

ഈയുപ്പുവെച്ചു വിരലാൽ
[5]ജിഹ്വാമൂലസ്ഥനാഡിയിൽ
ഉരച്ചിട്ടതു നന്നായി
മുറിക്കുന്നതു കൃന്തനം. 82

[6]അപാമാർഗ്ഗജമാം നല്ല-
ലവണത്താൽ കുറേശ്ശെയായ്
ഒരുമാസമുരച്ചാലീ-
നാഡിതേഞ്ഞു മുറിഞ്ഞുപോം. 83

ഈവണ്ണം രസനാമൂല-
സിരാച്ഛേദം നടത്തിയാൽ
പിന്നീടു നാക്കുനീളാനായ്
ചാലനാദി തുടങ്ങണം. 84

---

1. ജഡ, പിംഗല, സുഷുമ്ന ഈ നാഡികൾ ഒരുമിക്കുന്ന ഇടം. (ഉൺ നാക്കിനു മുകളിൽ ഭ്രൂക്കളുടെമധ്യത്തിൽ ആണ് ആ സ്ഥാനം യോഗികൾ കല്പിച്ചിരിക്കുന്നത്).
2. മുറിക്കുക. 3. ഇടം വലം ഇളക്കുക. 4 കറക്കുക.
5. നാക്കിനടിയിലെ വള്ളി. 6. കടലാടിയിൽ നിന്നുണ്ടായ.

[1]അംഗുഷ്ഠതർജ്ജനികളാൽ
നാക്കു നന്നായ് പിടിച്ചുടൻ
ഇടംവലം മന്ദമായി
വലിക്കുന്നതു ചാലനം. 85

അതുപോലെ പിടിച്ചിട്ടു
പശുവിൻ മുലയെന്നപോൽ
നാക്കു നീട്ടിക്കറക്കുന്ന-
താണു ദോഹനമാം ക്രിയ. 86

നാസികാഗ്രത്തിൽ ജിഹ്വാഗ്രം
മുട്ടത്തക്കവിധത്തിലായ്
നീളുമ്പോൾ ബ്രഹ്മ[2]രന്ധ്രത്തി-
ലതുമെല്ലെക്കടത്തണം. 87

[3]കയ്യുന്യത്തിൻ നീരുചേർത്തു
കാച്ചിയോരു [4]ഘൃതം തദാ
ചൊവ്വേ പുരട്ടിയാൽ നാക്കു-
വേഗമുള്ളിൽക്കടന്നിടും. 88

[5]കപാലകുഹരത്തിൽച്ചെ-
ന്നെത്തും [6]ജിഹ്വാഞ്ചലം സദാ
ഭ്രൂമദ്ധ്യത്തിൽചേർത്തുവെച്ചാൽ
സുധയിറ്റിറ്റുവാർന്നിടും. 89

**ഖേചരീമുദ്രയും സുധാപാനവും :**

ഖേചരീമുദ്രയാലൂറും
സുധയുള്ളിലിറക്കിയാൽ
ജരാനരകളും ഘോര-
വിഷബാധയുമറ്റുപോം. 90

1. തള്ളവിരലും ചൂണ്ടുവിരലും കൊണ്ട്.
2. ഉൺ നാക്കിനുമുകളിൽകൂടി ഭ്രൂമധ്യത്തിലേക്കുള്ള ദ്വാരം.
3. കയ്യോന്നി.
4. നെയ്യ്.
5. ബ്രഹ്മരന്ധ്രം.
6. നാവിന്റെ അറ്റം.

**ഖേചരീമുദ്രയും സമാധിയും :**

പ്രാണനും മനവും നാക്കിൻ-
തുമ്പും ദൃഷ്ടിയുമൊന്നുപോൽ
ബ്രഹ്മരന്ധ്രത്തിലാകുമ്പോൾ
മനോന്മനി തെളിഞ്ഞിടും. 91

**സമാധിയും ജീവന്മുക്തിയും :**

മനോന്മനിയെയും തള്ളി-
സ്സ്വരൂപസ്ഥിതിപൂണ്ടു നീ
[1]ജീവന്മുക്തിരസാസിക്ത-
മതിയായ് വിഹരിക്കെടോ! 92

മർത്ത്യജന്മത്തിലീ ജീവ-
ന്മുക്തിയേക്കാൾ മികച്ചതായ്
വേറൊന്നും നേടുവാനില്ലെ-
ന്നാഗമങ്ങളുരയ്ക്കയാം. 93

അഷ്ടാംഗയോഗശീലത്താ-
ലസംപ്രജ്ഞാതസംജ്ഞകം
സമാധാവസ്ഥ കൈക്കൊണ്ടു
ജീവന്മുക്തിയിൽ വാഴ്ക നീ. 94

**സമാധിയും ബ്രഹ്മതത്വനിർണ്ണയവും :**

സമാധിയിൽ കലർപ്പറ്റു
പൂർണ്ണമായ്ത്തെളിയുന്ന നീ
അഖണ്ഡസച്ചിദാനന്ദ-
ബ്രഹ്മമാണെന്നു കാണണം. 95

"നീ ദേഹമ,ല്ലിന്ദ്രിയൌഘ-
മല്ലാ,പ്രാണങ്ങളല്ലെടോ!
നീ മനസ്സ,ല്ലഹങ്കാര-
മല്ല,സന്മയിയാണു കേൾ." 96

---

1. ജീവമുക്തിരസത്താൽ കുളിർത്ത ഹൃദയത്തോടുകൂടിയ.

"നീ ഭൂമിയല്ല, നീരല്ല,
വഹ്നിയല്ല, മനസ്വിനീ!
നീ വായുവല്ല, [1]വാനല്ല,
ചിത്സ്വരൂപിണിയാണു, കേൾ." 97

"നീ സ്ത്രീയല്ല, പുമാനല്ല,
[2]ക്ലീബമല്ല, നിനയ്ക്കുകിൽ
നീ രൂപമല്ല, പേരല്ല,
സുഖരൂപിണിയാണു, കേൾ." 98

"നീ കാലമല്ല, ദിക്കല്ല,
മായയല്ല, മനീഷിണീ,
നീ ജീവന,ല്ലീശനല്ല,
നിർഗ്ഗുണബ്രഹ്മരൂപമാം." 99

എള്ളിലെണ്ണ കണക്കെല്ലാ-
വസ്തുക്കളിലുമൊന്നുപോൽ
നിറഞ്ഞൊന്നായിരിക്കുന്ന
സത്തയായ് വിലസുന്നു നീ. 100

സമാധിയിലിതേമട്ടിൽ
നിൻ സ്വരൂപം സ്ഫുരിപ്പതായ്
[3]വ്യുത്ഥാനദശയിൽ ചിന്തി-
ച്ചറിഞ്ഞാൽ മോഹമറ്റുപോം. 101

**ആത്മാവിന്റെ നിർല്ലേപത്വവും - നിർഗ്ഗുണത്വവും :**

അവിദ്യാരൂപമാം ദൃശ്യ-
ധർമ്മങ്ങളൊരുകാലവും
ആത്മാവിൽ പറ്റുകി,ല്ലാത്മാ-
വെന്നും നിർഗ്ഗുണരൂപമാം. 102

ഉടലും പ്രാണനും ബുദ്ധി-
വൃത്തിയും കർമ്മവേഗവും
ആത്മാവിൻ സഹജാനന്ദ-
സ്വരൂപത്തെ മറച്ചിടാ. 103

---

1. ആകാശം. 2. ആണും പെണ്ണും കെട്ടവൻ
3. സമാധിവിട്ടു ബാഹ്യബോധാവസ്ഥയിൽ.

ബാലികേ, ഖേചരീമുദ്രാ-
ഭ്യാസത്താൽ ചിത്തമെപ്പൊഴും
നിരുദ്ധമായാലാത്മാവിൻ
സ്വരൂപം തെളിയും സ്വയം. 104

മനോവിനാശവും നാനാ-
വാസനാജാലശാന്തിയും
സമാധിയാൽ വന്നുചേരു-
മതു കൈവല്യഹേതുവാം. 105

**ജ്ഞാനികളും യോഗപരിശീലനവും :**

അതിനാൽ, ജ്ഞാനികൾപോലും
ജീവമുക്തിസുഖത്തിനായ്
യോഗമേറ്റവുമുത്സാഹ-
ത്തോടു ശീലിച്ചിടുന്നുതേ. 106

**സമാധിയും അദ്വൈതബ്രഹ്മദർശനവും :**

സമാധിയിൽത്തെളിഞ്ഞീടു-
മാത്മാവദ്വൈതരൂപമാം
ബ്രഹ്മമാണെന്നു തന്നേ നീ
ശാസ്ത്രത്താൽ നിശ്ചയിക്കണം. 107

[1]ത്രിപുടീഭാനമില്ലാതെ
സച്ചിദാനന്ദമാത്രമായ്
പ്രകാശിക്കുവതദ്വൈത-
നിർഗ്ഗുണബ്രഹ്മദർശനം. 108

ഈശജീവജഗദ്ഭേദ-
മില്ലാതൊന്നായ് വിളങ്ങിടും
ബ്രഹ്മത്തെ നിജരൂപത്തിൽ
കാണ്മതാം ബ്രഹ്മദർശനം. 109

---

1. അറിയുന്നവൻ അറിയപ്പെടുന്നവസ്തു അറിവ് - കർത്താവ്, കർമ്മം, ക്രിയ - ഭോക്താവ്, ഭോഗ്യവിഷയം, ഭോഗം - ഈ മൂന്നു ഘടകം ചേർന്നത് ത്രിപുടിയാകുന്നു.

ഇടമെല്ലാറ്റിനും നൽകി-
ത്തടവെന്നി വിളങ്ങിടും
കിടയില്ലാത്ത [1]ഭൂമാവിൻ
വടിവിൽത്തന്നെ വാഴ്വുനീ. 110

വൈരാഗ്യത്താൽ, പ്രയത്നത്താ-
ലുള്ളം നന്നായടക്കിയാൽ
ആത്മാവിൻ നിത്യമുക്തത്വം
വ്യക്തമായ്ത്തീരുമാർക്കുമേ. 111

**അവിദ്യയും ബന്ധവും :**

ആത്മാവു നിർഗ്ഗുണൻ, നിത്യ-
മുക്തൻ, മായാഗുണങ്ങളാൽ
ഗുണിയായും ബദ്ധനായും
തോന്നുന്നുണ്ട,തവിദ്യയാം. 112

**ആത്മാനാത്മവിവേകവും മുക്തിയും :**

[2]ആത്മാനാത്മവിവേകത്താൽ
മായാധർമ്മങ്ങളൊക്കെയും
ദൃശ്യമായ്ക്കാൺകിലാത്മാവു
മുക്തിയാർന്നു സുഖിച്ചിടും. 113

**ഉപസംഹാരം :**

പണ്ടനുഷ്ഠിച്ചിരുന്നോരു
യോഗാഭ്യാസങ്ങളൊക്കെയും
പതിവായി മുടങ്ങാതെ-
യിപ്പോഴും നീ, നടത്തുമോ? 114

അന്നു യോഗാഭ്യാസരീതി
പരിശീലിച്ചവേളയിൽ
പത്മാസനാദികൾ ബന്ധി-
ച്ചിരിക്കാൻ നീ സമർത്ഥയായ്. 115

---

1. ബ്രഹ്മത്തിൻ.
2. യോഗശാസ്ത്രമനുസരിച്ച് ആത്മാവായ പുരുഷനേയും അനാത്മാവായ പ്രകൃതിയേയും വേർതിരിച്ചറിയുന്നതാണ് ആത്മാനാത്മവിവേകം.

പൂരകത്താൽ, കുംഭകത്താൽ,
രേചകത്താൽ പതുക്കവേ
ശ്വാസോച്ഛ്വാസങ്ങളേ നന്നാ-
യടക്കാനഭ്യസിച്ചു നീ. 116

മുന്നം ഞാനുപദേശിച്ചു
തന്ന സാധനചെയ്തു നീ
ക്ലേശമെല്ലാമകറ്റീടും
സമാധിനിലയാർന്നുവോ? 117

'ശീൽക്കാരിപരിശീലിച്ചി-
ട്ടൊക്കാഞ്ഞന്നാളൊരിക്കൽ നീ
ദുഃഖിച്ചു തലതാഴ്ത്തിക്കൊ-
ണ്ടേറെനേരമിരുന്നതും. 118

ധ്യാനത്താലുന്മനീഭാവം
കിട്ടാഞ്ഞന്നൊരുനാളിൽ നീ
പൈതലേപ്പോലെയെൻ മുമ്പിൽ
വന്നു പൊട്ടിക്കരഞ്ഞതും, 119

വത്സേ, ഞാൻ വിട്ടുപോകാതെ-
യോർക്കാറുണ്ടു പലപ്പൊഴും;
നിന്നെപ്പോൽയോഗനിഷ്ഠയ്ക്കായ്
ശ്രമിപ്പോരേറെയില്ലെടോ. (വിശേഷകം) 120

ആസ്തിക്യം, വിനയം, ശ്രദ്ധ-
ഗുരുഭക്തി,യവക്രത,
ത്യാഗം, സന്മാർഗ്ഗചാരിത്വ-
മിവശിഷ്യഗുണങ്ങളാം. 121

നിന്നിലീഗുണമൊട്ടേറെ-
ക്കണ്ടു സന്തുഷ്ടനായി ഞാൻ
സമ്പ്രദായരഹസ്യങ്ങൾ
നിനക്കോതിത്തരുന്നതാം. 122

1. എട്ടുവിധം കുംഭകത്തിൽ ഒന്ന്.

അവ നന്നായനുഷ്ഠിച്ചും
സച്ഛിഷ്യർക്കേകിയും സദാ
യോഗവിദ്യാസമ്പ്രദായം
പരിപാലിക്ക നീ, ശുഭേ! 123

"നാരിമാർ യോഗവേദാന്ത-
വിദ്യക്കേറ്റമയോഗ്യരാം"
എന്നോതും സ്മൃതിവാക്യങ്ങ-
ളർത്ഥശൂന്യങ്ങളാക്കി നീ. 124

പുംസ്ത്വവും, സ്ത്രീത്വവും, ക്ലീബ-
ഭാവവും, ദേഹധർമ്മമാം;
ദേഹമോ കല്പിതം, ദേഹ-
സാക്ഷി സത്യ,മതാണു നാം. 125

അതിനാൽ, ലിംഗഭേദങ്ങ-
ളൊന്നും ചിന്തിച്ചിടാതെ നാം
അഭ്യസിപ്പിക്കണം യോഗം
ജിജ്ഞാസുക്കളെയൊക്കെയും. 126

വിദ്യാധിരാജയതി, കാട്ടിയ[1]യോഗവിദ്യാ-
പദ്യാടനം പരിചയിപ്പവരാകമാനം
[2]ചിദ്വ്യോവിലുള്ളുമുയിരും വിലയിക്കുമാറു
സദ്യോവിമുക്തിരസസിന്ധുവിൽ മഗ്നരാകും. 127

അനാദിമായാഗുണബന്ധനത്താ-
ലനേകമട്ടിൽ പരിതപ്തയാം നീ
മനോനിരോധംവഴി മുക്തിസൌഖ്യ-
മനൂനമായ് നിത്യവുമാസ്വദിക്കൂ. 128

---

1. യോഗവിദ്യയാകുന്ന മാർഗ്ഗത്തിൽക്കൂടിയുള്ള സഞ്ചാരം.
2. ചിദാകാശം.

ചാരിത്ര്യത്തിൽ സീതപോൽ, ചിദ്-
വിദ്യയിൽ ഹേമലേഖപോൽ,
യോഗത്തിൽ ചൂഡാലപോൽ നീ
സിദ്ധയായ് വെൽക! ദീർഘനാൾ! 129

മദാലസകണക്കാത്മ-
നിഷ്ഠയായ് നിവസിച്ചു നീ
കർത്തവ്യകർമ്മങ്ങളെല്ലാം
ലീലയായ് നിർവ്വഹിക്കണം. 130

നിന്നെയോർത്തും നിൻചരിത്രം
പറഞ്ഞും നിന്റെസദ്ഗുണം
കീർത്തിച്ചും ഭാവിപൗരന്മാ-
രാശ്വസിക്കട്ടെ മേൽക്കുമേൽ. 131



# V. ബ്രഹ്മവിദ്യ

**ആശിസ്സ് :**

[1]"ചിദ്വിലാസിനി'യെന്നുള്ള
ദീക്ഷാനാമം വഹിച്ചിടും
ബാലികേ, നിൻമനം ബ്രഹ്മ-
വിദ്യയാൽ ശാന്തിയാർന്നിടും. 1

**അവതാരിക :**

വത്സേ, നിൻ കത്തിലേച്ചോദ്യ-
മെല്ലാം നോക്കിയറിഞ്ഞുടൻ
അവയ്ക്കുള്ളുത്തരം പദ്യ-
രൂപമാക്കിച്ചമച്ചു ഞാൻ. 2

സന്ദേഹമേതുമില്ലാതെ-
യാക്കാനുള്ളൊരുപായമായ്
ബ്രഹ്മവിദ്യാഖ്യമിപ്പദ്യാ-
വലിയങ്ങോട്ടയയ്ക്കയാം. 3

ക്ലേശനാശത്തിനും നിത്യ-
സുഖപ്രാപ്തിക്കുമായി നീ
ശ്രേഷ്ഠമാമീ ബ്രഹ്മവിദ്യ
പരിശീലിക്കണം സദാ. 4

ഇതു നന്നായ് പഠിച്ചുള്ളിൽ
ബ്രഹ്മബോധം വളർത്തിയാൽ
[2]ഹൃദയഗ്രന്ഥിയും സർവ്വ-
സംശയങ്ങളുമറ്റുപോം. 5

---

1. ആത്മാവിൽ രമിക്കുന്നവൾ.
2. ആത്മാവും അനാത്മാവും ഒന്നാണെന്നുള്ള ധാരണ.

**ഉപക്രമം :**

'തത്ത്വമസ്യാ'ദിവേദാന്ത
മഹാവാക്യാർത്ഥരൂപമാം
ബ്രഹ്മവിദ്യ ജയിക്കുന്നു
[1]നിത്യശ്രേയോനിദാനമായ്. 6

**നാലുമഹാവാക്യങ്ങൾ :**

[2]'പ്രജ്ഞാനം ബ്രഹ്മ' 'മീ[3]ജീവൻ
ബ്രഹ്മമാം' 'നീ[4]യതാണു,' [6]'ഞാൻ
ബ്രഹ്മമാ,'ണിവ വേദാന്ത-
മഹാവാക്യങ്ങളാണു കേൾ. 7

ഇച്ചൊന്ന നാലു വേദാന്ത-
മഹാവാക്യങ്ങളും, ശുഭേ,
ജീവബ്രഹ്മൈക്യവിജ്ഞാന-
മേകാൻ സാമർത്ഥ്യമുള്ളതാം. 8

ഇന്ദ്രിയാതീതമാം ജീവ-
ബ്രഹ്മൈക്യാനുഭവത്തിനാൽ
മായാകല്പിതസന്താപം
നീക്കുന്നൂ തത്ത്വദർശികൾ. 9

നീയുമുള്ളമുണർത്തുന്ന
മഹാവാക്യാർത്ഥചിന്തയാൽ
മോഹവും ക്ലേശവും പോക്കി
വാഴണം ബ്രഹ്മനിഷ്ഠയായ്. 10

അജ്ഞാനം നീക്കിയാബ്രഹ്മ-
സ്വരൂപം തെളിയിക്കയാൽ
വേദാന്തവാങ്മയം ബ്രഹ്മ-
വിദ്യയെന്നും പ്രസിദ്ധമായ്. 11

---

1. നിത്യമായ മോക്ഷത്തിനു കാരണം.
2. 'പ്രജ്ഞാനംബ്രഹ്മ'.
3. അയമാത്മാബ്രഹ്മ.
4. തത്ത്വമസി.
5. അഹംബ്രഹ്മാസ്മി.

**പ്രജ്ഞാനമാണു ബ്രഹ്മം :**

'പ്രജ്ഞാനം ബ്രഹ്മ'മെന്നുള്ള
മഹാവാക്യം, മനീഷിണീ,
ബ്രഹ്മത്തിൻ ലക്ഷണം ജ്ഞാന-
രൂപമായ് നിർവ്വചിക്കയാം. 12

വിഷയങ്ങളെയെപ്പോഴും
വിളക്കുന്നൊരുസാക്ഷിയാം
ബോധമാണു, പരബ്രഹ്മ,-
മെന്നീവാക്യത്തിനർത്ഥമാം. 13

**ഈ ജീവൻ ബ്രഹ്മമാണ് :**

'ഈ ജീവൻ ബ്രഹ്മമാ'ണെന്ന
മഹാവാക്യം ശുഭാശയേ!
ജീവനേ ബ്രഹ്മരൂപത്തിൽ
നിർദ്ദേശിക്കുക തന്നെയാം. 14

ദേഹാദിസാക്ഷിയാമീ ഞാൻ
ബ്രഹ്മമാണെന്നു ദേശികൻ
ശിഷ്യർക്കു മുദ്രയാൽ കാട്ടി-
ക്കൊടുക്കും മൊഴിയാണിതു. 15

**നീ അതാകുന്നു :**

'നീയതാകുന്നു'വെന്നോതും
മഹാവാചകമോർക്കുകിൽ
ജീവേശഭേദമില്ലായ്മ
ചെയ്യാനുള്ളുപദേശമാം. 16

ഇ'ത്തത്ത്വമസി'വാക്യത്തിൻ
[1]ശക്യലക്ഷ്യാർത്ഥമൊന്നുപോൽ
ചിന്തിച്ചറിഞ്ഞു ലക്ഷ്യത്തി-
ലൈക്യം സാക്ഷാത്കരിക്കണം. 17

---

1. ശക്യാർത്ഥവും ലക്ഷ്യാർത്ഥവും (വാച്യാർത്ഥവും ലക്ഷ്യാർത്ഥവും)

ത്വംപദപ്പൊരുളാം ജീവ-
നാശാപാശനിബദ്ധനായ്
കിഞ്ചിജ്ഞനായ് ഭവാതങ്ക-
തപ്തനായ് വാഴ്‌വുസർവ്വദാ. 18

സൃഷ്ടിസ്ഥിതിവിനാശങ്ങൾ-
ക്കെല്ലാം കാരണഭൂതനായ്
സർവ്വജ്ഞനായ് ജയിക്കുന്നൂ
തത്പദപ്പൊരുളീശ്വരൻ. 19

'സർവ്വജ്ഞനീശ്വരൻ മുക്ത-
നല്പജ്ഞൻ ദേഹി ബദ്ധനും
അതിനാലീശജീവൈക്യ-
മുളവാകുന്നതെങ്ങനെ'? 20

എന്നു നിന്നുള്ളിലുണ്ടാകും
സംശയങ്ങളകറ്റുവാൻ
[1]ലക്ഷണാവൃത്തിയാൽ "തത്ത്വം-
പദാർത്ഥ"ങ്ങൾ ധരിക്കണം. 21

അല്ലായ്കിലോ ജീവപര-
ബ്രഹ്മൈക്യത്തിൻ സുനിർണ്ണയം
സംശയാതീതമായുള്ളി-
ലുണ്ടാകാതെയിരുന്നിടും. 22

അതിനാൽ, നീയതാകുന്നു-
വെന്ന വാക്യത്തെയെപ്പോഴും
ഭാഗത്യാഗം കൊണ്ടു ബോധി-
ച്ചദ്വൈതജ്ഞാനമാളണം. 23

ഒരു ഭേദവുമില്ലാത്ത
നിർഗ്ഗുണ ബ്രഹ്മവസ്തുവിൽ
മായാ ƒവിദ്യാവശാലീശ-
ജീവഭേദമുദിക്കയായ്. 24

1. ലക്ഷണാവൃത്തി - വാച്യാർത്ഥത്തെ ഉപേക്ഷിച്ചു ലക്ഷ്യാർത്ഥത്തെ സ്വീകരിക്കുക.

മായയാണീശ്വരോപാധി,
ജീവോപാധിയവിദ്യയും;
ഉപാധിനീങ്ങിയാലീശ-
ജീവഭേദം മറഞ്ഞുപോം. 25

ഈശ്വരോപാധിയും ജീവോ-
പാധിയും ബ്രഹ്മബുദ്ധിയാൽ
നശിച്ചു നിർഗ്ഗുണാദ്വൈത-
ബ്രഹ്മഭാവം തെളിഞ്ഞിടും. 26

'ത്വം പദ'ത്തിന്റെ ലക്ഷ്യാർത്ഥ-
മവസ്ഥാത്രയസാക്ഷിയാം;
സത്താസ്വരൂപമാം ബ്രഹ്മം
തത്പദത്തിന്റെ [1]ലക്ഷ്യവും. 27

ശരീരേന്ദ്രിയചിത്താദി-
ദൃശ്യങ്ങൾക്കേകസാക്ഷിയായ്
[2]കൂടസ്ഥാകാരമായ് നില്ക്കു-
മാത്മചൈതന്യമാണു നീ. 28

നിത്യമായ് ബുദ്ധമായ് സത്താ-
മാത്രമായ് പരിപൂർണ്ണമായ്
ശുദ്ധമായേകമായെങ്ങു-
മിരിക്കും ബ്രഹ്മമാണത്. 29

നീയതാണതഖണ്ഡൈക-
രസമാം ബ്രഹ്മമാണെടോ,
ഞാനതേ ബ്രഹ്മമാകുന്നു,
നീയും ഞാൻതന്നെയാണു കേൾ, 30

ഞാനും നീയും പലേമട്ടിൽ-
ക്കാണുമീ ദൃശ്യജാലവും
ഈശനും ബ്രഹ്മമാണോർത്താൽ;
ബ്രഹ്മം സച്ചിത്സുഖാത്മകം. 31

1. ലക്ഷ്യമായ അർത്ഥം (ലക്ഷണയാൽ ഗ്രഹിക്കപ്പെടുന്ന അർത്ഥം.
2. വികാര രഹിതമായ്.

സുശീലേ! 'തത്ത്വമസി'യാം
ത്രിവേണീസംഗമാർന്നു നീ
ചിദ്രസാമൃതതീർത്ഥത്തിൽ
സ്നാനംചെയ്തിണ്ടലാറ്റണം. 32

ഗുരുവോതിത്തരും 'തത്ത്വ-
മസി'മന്ത്രം ഗ്രഹിക്കുവോർ
'അഹംബ്രഹ്മാസ്മി'യെന്നുള്ള
പ്രത്യഭിജ്ഞാനമാർന്നിടും. 33

**ഞാൻ ബ്രഹ്മമാണ് :**

'ഞാൻ ബ്രഹ്മമാ'ണെന്ന വേദ-
വാക്യം ശിഷ്യാനുഭൂതിയെ
പ്രകാശിപ്പിക്കയാണെന്നു,
വത്സേ, നീയുള്ളിലോർക്കണം. 34

മൂന്നവസ്ഥയിലും നിത്യ-
സാക്ഷിയായ് മരുവുന്ന'ഞാൻ'
ബ്രഹ്മമാകുന്നുവെന്നാണീ-
വേദാന്തവചനപ്പൊരുൾ. 35

ബാലേ, നീ സ്വസ്വരൂപത്തേ
തത്പദത്തിന്റെ ലക്ഷ്യമാം
നിർഗ്ഗുണബ്രഹ്മമായ് ദർശി-
ച്ചത്തലെല്ലാമകറ്റണം. 36

**ദേഹാത്മബുദ്ധിയാണ് സംസാരദുഃഖകാരണം**

എന്നാലനാദിമോഹത്താൽ
ദേഹത്തെത്തൻ സ്വരൂപമായ്
തെറ്റിദ്ധരിച്ചു സംസാര-
താപത്തിൽപ്പെട്ടുപോയി നീ, 37

**ഉപാസനാദികൾ**

പൂർവ്വപുണ്യപ്രകർഷകത്താ-
ലാചാര്യാന്തികമെത്തി നീ
ബാലാമന്ത്രജപധ്യാന-
ക്രമം ശീലിച്ചു ശുദ്ധയായ്. 38

ശ്രീ തീർത്ഥപാദസന്ന്യാസി-
സമ്പ്രദായത്തിൽ നിന്നു നീ
[1]ഉപാസ്തിയോഗജ്ഞാനാദി-
മുറയായഭ്യസിക്കയാം. 39

വേദാന്തപ്പൊരുളാം സ്കന്ദ-
ദേവനേ മന്ത്രരൂപമായ്
ധ്യാനിച്ചുള്ളം കുളിർപ്പിച്ചു
രോമാഞ്ചം കൊണ്ടിടുന്നു നീ. 40

## നാദാനുസന്ധാനവും ആത്മദർശനവും

സദ്ദേശികപ്രസാദത്താ-
ലോങ്കാരധ്വനിയിൽ സദാ
ചിത്തവൃത്തിയടക്കാനു-
ള്ളുപായം കൈവരിച്ചു നീ, 41

സ്വതേ മുഴങ്ങുമോങ്കാര-
നാദത്തിൽക്കൂടി നിന്മനം
നാദാതീത [2]ചിദാകാശ-
പ്പരപ്പിൽച്ചെന്നു ചേരണം. 42

പലതായ്ക്കേട്ട നാദങ്ങ-
ളെല്ലാം മെല്ലെയടങ്ങിയാൽ
[3]പരയിൽക്കൂടിയാത്മാവി-
ലുള്ളമെത്തി രമിച്ചിടും. 43

നാദത്തോടൊപ്പമാച്ചിത്ത-
വൃത്തികൂടിയൊടുങ്ങിയാൽ
ആത്മസ്വരൂപമുൾത്തട്ടിൽ-
ത്തെളിയും സുഖരൂപമായ്. 44

---

1. ജ്ഞാനസ്വരൂപമായ ആത്മാവ്.
2. മൂലാധാരത്തിൽ സ്ഫുരിക്കുന്ന ബ്രഹ്മബോധകമായ നിത്യവാണി. അതു സ്വയം പ്രകാശവും അനുഭവൈകവേദ്യവുമാണ്.

**വിഷയവിരക്തിയും സത്യാന്വേഷണവും :**

സുഖസ്വരൂപമായെന്നു-
മാത്മാവിനെ നിനക്കുകിൽ
വിഷയാശകളോരോന്നാ-
യുള്ളിൽനിന്നു മറഞ്ഞുപോം. 45

വിഷയാസക്തി നീങ്ങുമ്പോൾ
മാനസം ശുദ്ധമായ് വരും
സത്യാന്വേഷണതാത്പര്യ-
മപ്പോളുണ്ടാകുമാരിലും. 46

ശുഭവാസനയാലുള്ള-
ത്തെളിവുള്ള മനസ്വികൾ
ബ്രഹ്മസാക്ഷാത്കൃതിക്കുള്ള
വഴിതേടിനടന്നിടും. 47

**ഈശ്വരാനുഗ്രഹവും സദ്ഗുരുദർശനവും :**

മോക്ഷസാധനസമ്പന്ന-
രാകുമപ്പുണ്യശാലികൾ
ഈശ്വരാനുഗ്രഹത്താൽ സദ്-
ഗുരുവിൻ ദൃഷ്ടിയിൽപ്പെടും. 48

**മൂന്നുതരം ഗുരുക്കന്മാർ**

ചോദകൻ, മോദകൻ, മോഹം
നീക്കും മോക്ഷദനിങ്ങനെ
മൂന്നു മാതിരിയാചാര്യ-
ന്മാരു,ണ്ടാരാധനീയരായ്. 49

മോക്ഷത്തിൻ വഴികാണിച്ചു-
കൊടുത്താവഴി പോകുവാൻ
മർത്ത്യരെ പ്രേരണംചെയ്യും
ദേശികൻ ചോദകാഭിധൻ. 50

മുക്തിമാഹാത്മ്യമോരോന്നു
വർണ്ണിച്ചു ജനമാനസം
മോദിപ്പിക്കുന്നൊരാചാര്യ-
നാണു 'മോദക'നാമകൻ. 51

ആത്മാവിൻ സച്ചിദാനന്ദ-
സ്വരൂപം ശിഷ്യബുദ്ധിയിൽ
പ്രകാശിപ്പിച്ചു കൈവല്യ-
മേകുന്ന ഗുരു 'മോക്ഷദൻ'! 52

ഇവരിൽ മോക്ഷദൻതന്നേ
ശ്രേഷ്ഠനാം ഗുരുസത്തമൻ
അതിനാൽ, മോക്ഷകാമന്മാർ-
ക്കദ്ദേഹമഭിഗമ്യനാം. 53

ഗുരുക്കന്മാരേറെയുണ്ടു
ശിഷ്യ[1]വിത്താപഹാരികൾ
ശിഷ്യഹൃത്താപമാറ്റുന്ന
ഗുരുവേറ്റം ചുരുക്കമാം. 54

**ത്യാജ്യഗുരുക്കന്മാർ :**

[2]സമ്പ്രദായ രഹസ്യങ്ങ-
ളറിയാത്ത മനുഷ്യരേ
ശാസ്ത്രജ്ഞരാകിലും മോക്ഷാ-
ചാര്യരായി വരിക്കൊലാ. 55

സർവ്വജ്ഞംമന്യരായ്, സാധു-
വേഷധാരികളായ്, വരും
അനാത്മജ്ഞഗുരുക്കന്മാർ
ശിഷ്യരേ മൂഢരാക്കിടും. 56

---

1. ശിഷ്യരുടെ ധനം അപഹരിക്കുന്നവർ.
2. പരമ്പരാഗതമായ ഉപദേശം.

**സ്വീകരിക്കപ്പെടേണ്ട ഗുരുക്കന്മാർ :**

മോഹത്താൽത്തോന്നുമീദ്വൈത-
ബുദ്ധിനീക്കി സ്വശിഷ്യരിൽ
അദ്വൈതജ്ഞാനമുണ്ടാക്കും
ജ്ഞാനിയെഗ്ഗുരുവാക്കണം. 57

**ഗുരൂപസദനം :**

സാഷ്ടാംഗപ്രണിപാതത്താൽ
പ്രശ്നത്താൽ പരിചര്യയാൽ
ഗുരൂപദേശം നേടാനായ്
മുമുക്ഷുക്കളൊരുങ്ങണം. 58

ഈശ്വരൻ ഗുരുരൂപത്തിൽ
പ്രത്യക്ഷപ്പെട്ടിടുന്നതായ്
വിശ്വസിക്കും മനുഷ്യർക്കേ-
യുപദേശം ഫലിച്ചിടൂ. 59

**ഉപദേശഫലം :**

സദ്ദേശികൻ മഹാവാക്യ-
മുപദേശിപ്പതെപ്പൊഴോ
സംസാരമുക്തനായ്ത്തീരു-
മപ്പൊഴേ ശിഷ്യനുത്തമൻ. 60

മഹാവാക്യം ശ്രവിച്ചുള്ള-
മുണർന്നാൽ സർവ്വലോകവും
ശ്രോതാവോടൊപ്പമാ ബ്രഹ്മ-
ചൈതന്യാകാരമാർന്നിടും. 61

എന്നാൽ, പക്വതയില്ലാത്ത
ശിഷ്യർക്കാത്മാവബോധനം
നേരേ നൽകാനൊരാചാര്യ-
ശ്രേഷ്ഠനും ശക്തനായ്വരാ. 62

ബ്രഹ്മചാരിണിയായ്, ശുദ്ധ-
ചിത്തയായ്, ഗുരുഭക്തയായ്,
മരുവും നിന്നിലാചാര്യ-
ജ്ഞാനദീക്ഷ ഫലിച്ചഹോ! 63



**ഗുരൂപദേശവും ശിഷ്യസമാധിയും :**

ബ്രഹ്മധ്യാനത്തോടാചാര്യൻ
നിനക്കിദ്ദീക്ഷ നൽകവേ
ദേഹഭാവനയറ്റാത്മ-
ലീനമാനസയായി നീ. 64

ദൃശ്യചിന്ത വെടിഞ്ഞുള്ള-
മാത്മാവിൻത്തന്നെ ചേർത്തു നീ
[1]സ്വരസാമൃതമൂറുന്ന
സമാധിസ്ഥിതി പൂണ്ടുപോയ്. 65

എന്നാൽ, നീ, നിദ്രപോൽ, ദൃശ്യ-
ബോധമില്ലാതിരുന്നിടും
ദീർഘമാകും നിർവികല്പ-
സമാധിക്കായ് കൊതിക്കയാം. 66

**സമാധി മുക്തിസാധനം :**

സമാധി-മുക്തിയല്ലോർത്താൽ
മുക്തിയ്ക്കുള്ളൊരുപായമാം
മുക്തിയോ; ജീവനദ്വൈത-
ബ്രഹ്മമായ്ത്തെളിയുന്നതാം. 67

**സവികല്പ സമാധിയും നിർവികല്പസമാധിയും :**

സവികല്പം നിർവ്വികല്പ-
മെന്നു രണ്ടുവിധത്തിലായ്
സമാധിയേ വേർതിരിച്ചു
കാണിപ്പൂ ബ്രഹ്മവേദികൾ. 68

ധ്യാതൃധ്യാനധ്യേയഭേദ-
ഭാവമാർന്ന സമാധിയേ
സവികല്പകമെന്നാത്മ-
നിഷ്ഠരോതുന്നു യോഗികൾ 69

---

1. ആത്മാനന്ദമാകുന്ന അമൃത്.

"ഞാൻ ബ്രഹ്മം തന്നെ"യീവണ്ണം
ധ്യാനരൂപം തുടർന്നിടും
ചിത്തവൃത്തി വികല്പത്വ-
മേലുന്നോരു സമാധിയാം. 70

സവികല്പസമാധാന-
ദൃഢാഭ്യാസത്തിനാൽ മനം
ബ്രഹ്മത്തിൽ വിലയിക്കുമ്പോൾ
നിർവ്വികല്പസമാധിയായ്. 71

ത്രിപുടീഭാവമറ്റൊന്നായ്
ബ്രഹ്മത്തിൽത്തന്നെ ലീനമായ്
വർത്തിക്കുന്ന മനോവൃത്തി
നിർവ്വികല്പസമാധിയാം. 72

'ഞാൻ ബ്രഹ്മമാണെന്ന തീവ്ര-
ധ്യാനാഭ്യാസബലത്തിനാൽ
ഞാൻതന്നേ ബ്രഹ്മരൂപത്തിൽ-
ത്തെളിയുന്നിസ്സമാധിയിൽ. 73

**സമാധിക്കുള്ള പ്രതിബന്ധങ്ങളും അതിനുള്ള പരിഹാരങ്ങളും :**

വിക്ഷേപകം, രസാസ്വാദം,
കഷായം, ലയമിങ്ങനെ
സമാധിക്കു തടസ്സങ്ങൾ
നാലുമാതിരി വന്നിടും. 74

സങ്കല്പജന്യമാം ഭോഗ്യ-
വിഷയങ്ങളിലും തഥാ
ഭുജ്യമാനങ്ങളാം ദൃശ്യ-
വിഷയങ്ങളിലും മനം 75

കാമവാസനയാൽച്ചുറ്റി-
ത്തിരിയും നിലയോർക്കുകിൽ
സമാധിക്കെതിരായുള്ള
വിക്ഷേപാവസ്ഥ തന്നെയാം. (യുഗ്മകം) 76

പരവൈരാഗ്യവും ബ്രഹ്മാ-
കാരമാം ചിത്തവൃത്തിയും
പുഷ്ടിപ്പെട്ടാലുള്ളുലയ്ക്കും
വിക്ഷേപം തീരെ മാഞ്ഞുപോം. 77

അഭ്യാസപാടവത്താലും
വൈരാഗ്യത്താലുമെപ്പൊഴും
ബ്രഹ്മത്തിലുള്ളുറപ്പിച്ചു
വിക്ഷേപത്തെജ്ജയിക്കണം. 78

"ബ്രഹ്മം സത്യം സുഖം, ദൃശ്യ-
മസത്യം ദുഃഖദായകം"
എന്നു ചിന്തിച്ചു വൈരാഗ്യം
പരമാവധി നേടണം. 79

സമാധിദശയിൽത്തോന്നു-
മാനന്ദത്തെയിടയ്ക്കിടെ
സ്മരിപ്പതു രസാസ്വാദ-
മാണെന്നുള്ളിൽ ധരിക്കണം. 80

ആനന്ദസ്മൃതിയും വൃത്തി-
യാണെന്നോർത്തതു സാക്ഷിയിൽ
നിരോധിച്ചു രസാസ്വാദം
നീക്കിശ്ശാന്തി വളർത്തണം. 81

രാഗദ്വേഷങ്ങളാൽ ബ്രഹ്മ-
ചിന്തവിട്ടു മനം സ്വയം
സ്തബ്ധീഭാവം കലർന്നീടും
നിലയോർത്താൽ കഷായമാം. 82

ബ്രഹ്മതത്വവിചാരത്തിൻ
സാമർത്ഥ്യത്താൽ പ്രബുദ്ധമാം
ബുദ്ധിയാലിക്കഷായത്തെ-
പ്പാടേയില്ലാതെയാക്കണം. 83

അഖണ്ഡവസ്തുവിൽച്ചിത്ത-
മുറയ്ക്കാതെയിടയ്ക്കിടെ
മയങ്ങുന്നതു ചിന്തിച്ചാൽ
ലയമാണെന്നു കണ്ടിടാം. 84

അത്യാഹാരം, ശ്രമാധിക്യം,
[1]സുപ്തിരാഹിത്യമാദിയാം
കാരണത്താൽ മനംമങ്ങി
ലയാവസ്ഥയിലാണ്ടുപോം. 85

മിതാഹാരം [2]ക്രമസ്വാപം,
സ്വാസ്ഥ്യ,മാത്മാനുചിന്തനം,
ധൈര്യമുത്സാഹമിവയാൽ
മനോലയമകറ്റണം. 86

വിക്ഷേപം മുതലീ നാലു
പ്രതിബന്ധങ്ങളാകവേ
നീങ്ങിയാലേ നിർവ്വികല്പ-
സമാധാനമുറച്ചിടൂ. 87

**നിർവ്വികല്പസമാധിയുടെ ഫലം**

ജഗത്തിൻ [3]ഭാനമില്ലാത്ത-
നിർവ്വികല്പസമാധിയിൽ
ജീവൻ സച്ചിത്സുഖാകാര-
ബ്രഹ്മമായ് വിലസും സ്വയം. 88

ആ സമാധിയിലെപ്പോലെ
വ്യുത്ഥാനദശയിങ്കലും
താ,നദ്വൈത പരബ്രഹ്മ-
മാണെന്നുള്ളിൽ ധരിക്കണം. 89

സ്വസമാധിയിലുണ്ടാകു-
മനുഭൂതിയെയെപ്പോഴും
വ്യവഹാരത്തിലോർമ്മിച്ചാൽ
ബ്രഹ്മനിഷ്ഠയിലെത്തിടാം. 90

---

1. ഉറക്കമില്ലാതിരിക്കുക. 2. ക്രമമായ ഉറക്കം. 3. തോന്നൽ.

സമാധി ഹ്രസ്വമായാലും
ദീർഘമായാലുമൊന്നുപോൽ
ബ്രഹ്മഭാവത്തെ ബോധിക്കാ-
നുള്ള മാർഗ്ഗം തെളിച്ചിടും. 91

ബ്രഹ്മനിഷ്ഠയ്ക്കുള്ള [1]ചിഹ്നം
നീണ്ടുനില്ക്കും സമാധിയായ്
തെറ്റിദ്ധരിച്ചു നീയൊട്ടും
ക്ലേശിക്കാതെയിരിക്കണം. 92

വ്യവഹാരത്തിലേർപ്പെട്ടു
കഴിയും മനുജർക്കിഹ
ദീർഘമാകും സമാധാനം
കൈവരിക്കാൻ പ്രയാസമാം. 93

അതിനാലല്പകാലത്തു
തെളിയുന്ന സമാധിയാൽ
ബ്രഹ്മതത്വം ഗ്രഹിച്ചാത്മ-
തുഷ്ടിപൂണ്ടു വസിക്ക നീ. 94

**സഹജസമാധികൾ :**

ചിത്തം മുറ'[2]യ്ക്കഹം ഭാവ'-,
'[3]മിദം ഭാവ'വുമാർന്നിടും,
ബഹിർമുഖമിദം ഭാവം
നീങ്ങുന്നേരം സമാധിയായ്. 95

അതിനാൽ, നീയിദംഭാവം
നീക്കാനായി ശ്രമിക്കുകിൽ
മനസ്സാത്മാകാരമായി
സമാധിനില പൂണ്ടിടും. 96

"ഇദംവൃത്തി"സ്പർശമില്ലാ-
ത്'ഹം വൃത്തി'യഖണ്ഡമായ്
പരക്കുമ്പോൾ ബ്രഹ്മഭാവം
തനിയേ വെളിവായ്വരും 97

---

1. ലക്ഷണം 2. ഞാൻ എന്ന ബുദ്ധി. 3. ഇതെന്ന ബുദ്ധി.

രണ്ടുചിന്തയ്ക്കിടയ്ക്കെന്നും
ചിന്താരാഹിത്യമാർന്നിടും
ചിത്തഭാവം സമാധാന-
മാണെന്നോതുന്നു യോഗികൾ. 98

[1]പ്രാണാപാനാന്തരാളത്തിൽ-
ത്തോന്നും നിശ്ചലസന്ധിയിൽ
മനോവൃത്തിയടങ്ങുന്നു-
ണ്ടതും ശുദ്ധസമാധിയാം. 99

വത്സേ, ലോകത്തിലെല്ലാർക്കും
സമാധിനിലയുണ്ടെടോ,
എന്നാലീവസ്തവം തെല്ലു-
മറിയാമൂഢബുദ്ധികൾ. 100

ഗുരുപദേശവും ശാസ്ത്ര-
ജ്ഞാനവും കൈവരിക്കുകിൽ
സമാധി സഹജാവസ്ഥ-
യാണെന്നാരുമറിഞ്ഞിടും. 101

**സമാധിയല്ല; ആത്മബോധമാണ്**
**ബ്രഹ്മനിഷ്ഠക്കു കാരണം :**

ആത്മബോധമുദിക്കാതെ
നിർവ്വികല്പസമാധിയിൽ
പ്രപഞ്ചസ്മൃതിയറ്റാലും
ബ്രഹ്മനിഷ്ഠ ലഭിച്ചിടാ. 102

[2]സുപ്തിമൂർഛാദികാലത്തി-
ലെല്ലാരും നിർവ്വികാരരായ്
ജഗത്തു വിസ്മരിച്ചാലും
[3]ബ്രഹ്മനിഷ്ഠിതരാകുമോ? 103

---

1. പ്രാണന്റെയും അപാനന്റെയും ഇട.
2. ഉറക്കം, മോഹാലസ്യം മുതലായവ ഉണ്ടാകുമ്പോൾ.
3. ബ്രഹ്മനിഷ്ഠയുള്ളവർ - ബ്രഹ്മജ്ഞാനത്താൽ ബ്രഹ്മ സ്വരൂപമായിരിക്കുന്നവർ.

ജീവബ്രഹ്മൈക്യനിർണ്ണീതി-
യുറയ്ക്കാതൊരുകാലവും
ബ്രഹ്മനിഷ്ഠയൊരുത്തർക്കു-
മുണ്ടാകില്ല സമാധിയാൽ. 104

ഇരുളാലുലകോർക്കാതെ-
യിരുന്നാൽ സുപ്തിഭാവമായ്,
അറിവാലുലകോർക്കാതെ-
യിരുന്നാൽ ബ്രഹ്മനിഷ്ഠയാം. 105

ഉണർന്നിരിക്കെയീദൃശ്യം
മറക്കും പുണ്യശാലികൾ
ചിത്സുഖാമൃതമുണ്ണുന്ന
സുമനസ്സുകൾ തന്നെയാം. 106

**ബ്രഹ്മജ്ഞാനിയും വ്യവഹാരവും :**

അസംഭാവന മുമ്പായ
ദോഷമില്ലാതിരുന്നിടും
ബ്രഹ്മജ്ഞാനികൾ കർമ്മങ്ങൾ
ചെയ്താലും ബദ്ധരായ്വരാ. 107

കൃതാർത്ഥരമ്മഹാന്മാർക്കു
നിർവ്വികല്പസമാധിയാൽ
മൂന്നുലോകത്തിലും നേടാ-
നൊന്നുമേയില്ലൊരിക്കലും. 108

എങ്കിലും പ്രാരബ്ധകർമ്മ-
വേഗത്തിന്നനുരൂപമായ്
സമാധിപൂണ്ടുപോകുന്നൂ
ബ്രഹ്മനിഷ്ഠരിലൊട്ടുപേർ. 109

വ്യവഹാരരതന്മാരായ്,
ശാസ്ത്രചർച്ചാപടുക്കളായ്,
സമാധിപ്രിയരായ്, ബ്രഹ്മ-
നിഷ്ഠരുണ്ടു പലേവിധം. 110

ഇക്കൂട്ടരിൽ [1]സമാധാന-
പ്രിയരല്ലാതൊരുത്തരും
ദൃശ്യവിസ്മൃതിയുണ്ടാക്കും
സമാധിക്കു കൊതിച്ചിടാ. 111

ബ്രഹ്മദർശികളാ[2]രബ്ധ-
ഭേദത്താൽ ഭിന്നരീതിയിൽ
വർത്തിക്കുമെങ്കിലും ജ്ഞാന-
നിഷ്ഠയിൽത്തുല്യരാണവർ. 112

രാഗദ്വേഷങ്ങളില്ലാത്ത
നിർഗ്ഗുണബ്രഹ്മവിത്തുകൾ
സമാധിനില വിട്ടാലും
നിത്യനിർവ്വാണമാർന്നിടും. 113

**മോക്ഷസാധനം ഉപരതിയും വൈരാഗ്യവുമാണെന്ന് യോഗികൾ പറയുന്നു. :**

എന്നാൽ, [3]മനോവൃത്തിരോധ-
രൂപമാമുപരാമവും
വൈരാഗ്യവുമുറച്ചാലേ
മോക്ഷമുള്ളെന്നു യോഗികൾ. 114

**ആ മതത്തെ വേദാന്തമതം ഖണ്ഡിക്കുന്നു :**

അവിദ്യാസ്തമയം മോക്ഷ,-
മദ്ധ്യാത്മജ്ഞാനമെന്നിയേ
മറ്റുപായങ്ങളാലുണ്ടാ-
കില്ലെന്നാം ശ്രുതിനിർണ്ണയം. 115

അതിനാലീ യോഗിവാദം
വേദശാസ്ത്രവിരുദ്ധവും
യുക്തിഹീനവുമാണെന്നു
ചൊല്ലു[4]ന്നാഗമവേദികൾ. 116

---

1. സമാധിയിൽ ഇഷ്ടമുള്ളവർ. 2. പ്രാരബ്ധത്തിന്റെ വ്യത്യാസമനുസരിച്ച്.
3. മനസ്സ് ഒന്നിനെക്കുറിച്ചും ചിന്തിക്കാതെയിരിക്കുക.
4. വേദവേദാന്തവിജ്ഞന്മാർ

യമാദിയോഗശീലത്താ-
ലുണ്ടാകും ചിത്തരോധനം
[1]ഉപരാമാഭിധം, ദൃശ്യ-
വിസ്മൃതിക്കതുഹേതുവാം. 117

സുപ്തിപോലീ പ്രപഞ്ചത്തേ
വിസ്മരിക്കുമവസ്ഥയായ്
കാണുന്നു,ണ്ടുപരാമത്തിൻ
പാരമ്യത്തെ വിവേകികൾ. 118

ഭോഗ്യവസ്തുക്കളിൽ ദോഷം
കണ്ടിട്ടായവയൊക്കെയും
ത്യജിക്കുന്നതു വൈരാഗ്യ-
മാണു ദുഃഖവിനാശനം. 119

ബ്രഹ്മലോകസുഖംപോലും
തൃണംപോലതിതുച്ഛമായ്
ഗണിക്കുന്നതു വൈരാഗ്യ-
ദാർഢ്യത്തിൻ [2]പരകാഷ്ഠയാം. 120

ശ്രവണാദികളാലുണ്ടാം
സത്യമിഥ്യാവിവേചനം
ജ്ഞാനമാ,ണതു ഹൃദ്ഗ്രന്ഥി
നീക്കി നിർവ്വാണമേകിടും. 121

മോഹത്താലീശരീരത്തി-
ലുള്ളപോൽ, തത്വചിന്തയാൽ
ബ്രഹ്മത്തിലുള്ള'ഹം ബുദ്ധി'
ബോധത്തിൻ പൂർണ്ണഭാവമാം. 122

ഇവമൂന്നിൽ ജ്ഞാനമാണു
മോക്ഷസാധനമുത്തമം
മറ്റു രണ്ടും മഹത്താമാ-
ജ്ഞാനത്തിൻ സാധനങ്ങളാം. 123

---

1. ഉപരതി എന്നു പേരുള്ളത്.
2. അങ്ങേയറ്റം.

വൈരാഗ്യോപരമങ്ങൾക്കു
തികവുണ്ടെന്നിരിക്കിലും
ജ്ഞാനം മങ്ങിപ്പോയിരുന്നാൽ
മുക്തരാകില്ലൊരുത്തരും. 124

എന്നാൽ, തപോബലംകൊണ്ടു
പുണ്യലോകത്തു ചെന്നവർ
ദിവ്യഭോഗങ്ങളൊട്ടേറെ-
ക്കാലം നന്നായ്ബ്ഭുജിച്ചിടും. 125

ജ്ഞാനത്തിൻ തെളിവെപ്പോഴും
മറയാതെയിരിക്കുകിൽ
മറ്റുരണ്ടും കുറഞ്ഞാലും
മോക്ഷമുണ്ടെന്നു നിശ്ചയം. 126

അതിനാൽ, ഭുവനംമൂന്നും
[1]തള്ളുകോ [2]വിസ്മരിക്കയോ
ചെയ്താൽ മാത്രം, മുക്തിയാർക്കു-
മുണ്ടാകില്ലെന്നു തിട്ടമായ്. 127

ബന്ധം വാസ്തവമല്ലാത്മ-
[3]മോഹത്താൽത്തോന്നിടുന്നതാം
ആത്മാനുഭൂതിയുണ്ടായാൽ
മാത്രമേയതഴിഞ്ഞിടൂ. 128

**ജീവന്മുക്തിസാധനം :**

എന്നാൽ, [4]വൈരാഗ്യോപരമ-
ജ്ഞാനനിഷ്ഠർ മനീഷികൾ
ജീവന്മുക്തിരസം വിഘ്ന-
മില്ലാതെന്നും നുകർന്നിടും. 129

---

1. വൈരാഗ്യത്താൽ ഉപേക്ഷിക്കുക.
2. ഉപരതിയിൽ മറക്കുക.
3. ആത്മാവിനെ മറയ്ക്കുന്ന അജ്ഞാനം.
4. വൈരാഗ്യവും ഉപരതിയും ജ്ഞാനവും ഒത്തുചേർന്നാൽ ജീവന്മുക്തിസുഖം തടസ്സമില്ലാതെ അനുഭവിക്കാം. വിദേഹമുക്തിക്കു ജ്ഞാനം മാത്രംമതി.

അതിനാലുപരത്യാത്മ-
ബോധവൈരാഗ്യശീലയായ്
ജീവന്മുക്തിസുഖത്താലുൾ-
ക്കുളിരാർന്നു വസിക്ക നീ. 130

ബ്രഹ്മചര്യവ്രതത്താലും
ജ്ഞാനത്താലും പവിത്രയായ്
[1]ഗാർഗ്ഗിയെപ്പോലെ നീ ജീവ-
ന്മുക്തയാകാൻ ശ്രമിക്കണം. 131

നീരിലൂർമ്മികണക്കെല്ലാ-
ലോകവും ബ്രഹ്മസത്തയിൽ
നിലകൊള്ളുവതുൾക്കണ്ണിൽ-
ത്തെളിയുന്നതു [2]ബാധമാം. 132

**ലയസമാധിയും ബാധസമാധിയും :**

സമാധിയേ ലയം ബാധ-
മെന്നു രണ്ടു പ്രകാരമായ്
നിർവ്വചിക്കുന്നു, വേദാന്ത-
ശാസ്ത്രജ്ഞാനികളേവരും, 133

ലോകവും [3]തദ്ബീജമാകും
മായയും ബ്രഹ്മവസ്തുവിൽ
വിലയിക്കും മട്ടിലുണ്ടാം
ധ്യാനം ലയസമാധിയാം. 134

സർവ്വകാരണമാം ബ്രഹ്മം
[4]താനാണെന്നു നിരന്തരം
ധ്യാനിക്കും [5]സാധുവിൻ ചിത്തം
ബ്രഹ്മത്തിൽ വിലയിച്ചിടും. 135

---

1. ഉപനിഷത്തിൽ പ്രസിദ്ധയായ ബ്രഹ്മവാദിനിയായ ഒരു സന്യാസിനി.
2. ബാധസമാധി - പ്രപഞ്ചം മിഥ്യയാണെന്നും ബ്രഹ്മം സത്യമാണെന്നുമുള്ള നിശ്ചയം ബാധസമാധിയാണ്.
3. ലോകകാരണം.
4. അഹംഗ്രഹഘടനം 5. സജ്ജനം

സ്ഥൂലലോകം മുതൽ മായ
വരെയുള്ള ജഗത്ത്രയം
ബ്രഹ്മത്തിൽ വിലയിക്കുമ്പോൾ
മനവും വിലയിച്ചുപോം. 136

ബ്രഹ്മവസ്തുവിലീവണ്ണ-
മടങ്ങുന്നൊരു മാനസം
[1]ലയപൂർവ്വസമാധിത്വ-
മാർന്നതായ്ച്ചൊൽവുസൂരികൾ 137

[2]ആമ്നായാന്തവിചാരത്താ-
ലുളവാം [3]ബ്രഹ്മബുദ്ധിയാൽ
മായ തത്ക്കാര്യമൊത്തറ്റു-
പോകു,മായതു ബാധമാം. 138

അധിഷ്ഠാനത്തിലാരോപം
സത്യമല്ലൊരുകാലവും
എന്നു ബുദ്ധിയിലുണ്ടാകും
നിർണ്ണയം തന്നെ ബാധമാം. 139

ബ്രഹ്മമാമെന്നിലീ വിശ്വ-
മജ്ഞാനത്താലുദിപ്പതാം
എന്നുൾക്കാമ്പിലുറപ്പിക്കു-
ന്നതു ബാധസമാധിയാം. 140

ഇന്ദ്രിയങ്ങൾ ജഗത്തെല്ലാം
[4]തെളിച്ചാലും സ്വബുദ്ധിയാൽ
ബ്രഹ്മസ്വരൂപമായ്ക്കാണു-
ന്നതു ബാധ സമാധിയാം. 141

ഇവരണ്ടിൽ ലയം മായാ-
നാശമാം മുക്തിയേകിടാ;
ബാധമോ, മായയേ മാറ്റി-
ക്കൈവല്യം കൈവരുത്തിടും. 142

---

1. ലയസമാധിഭാവം.
2. വേദാന്തവിചാരം.
3. ഞാൻ ബ്രഹ്മമാണെന്നുള്ള ബോധം.
4. പ്രകാശിപ്പിക്കുക.

അതിനാൽ, നീ സദാ ബാധ-
സമാധി ദൃഢമാകുവാൻ
ശ്രവണാദികളെപ്പോഴും
പരിശീലിക്ക, ബാലികേ! 143

**ശ്രവണമനനാദികൾ :**

ശ്രവണം മനനം നല്ല
നിദിദ്ധ്യാസമിവറ്റിനാൽ
ബാധരൂപസമാധിക്കു
ദാർഢ്യമുണ്ടാക്കണം സദാ. 144

[1]ശ്രോത്രിയൻ ബ്രഹ്മനിഷ്ഠൻ നി-
ഷ്കാമൻ സദ്ഗുരുവോതിടും
വേദാന്തവാക്യം ശ്രദ്ധിച്ചു
കേൾപ്പതാം ശ്രവണം, ശുഭേ! 145

ഗുരുവിൻ മൊഴിയാലുള്ളിൽ-
ത്തെളിയും [2]സാക്ഷിയെസ്സദാ
ബ്രഹ്മമായ് [3]യുക്തിയോടൊത്തു
ചിന്തിക്കൽ മനനാഖ്യമാം. 146

ശ്രവണാദികളാൽ ലക്ഷീ-
കൃതമാം ബ്രഹ്മവസ്തുവിൽ
ചിത്തവൃത്തിയുറപ്പിക്കൽ
നിദിദ്ധ്യാസനമാണെടോ! 147

ഗുരൂപദിഷ്ടവേദാന്ത-
മഹാവാക്യാർത്ഥചിന്തയാൽ
ബ്രഹ്മാകാരമനോവൃത്തി-
പ്രവാഹം നിലനിർത്തണം. 148

---

1. പരമ്പരവഴി വേദം പഠിച്ച പണ്ഡിതൻ.
2. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകൾക്കും സാക്ഷിയായ ആത്മാവ്.
3. അനുവൃത്തി, വ്യാവൃത്തി മുതലായ യുക്തികൾ.

കാമക്രോധാദിദോഷങ്ങ-
ളൊട്ടുമേശാത്ത നിൻ മനം
അഖണ്ഡമാം ബ്രഹ്മവിദ്യാ-
വൃത്തിയാൽ ബുദ്ധമായ്വരും. 149

[1]ചിദ്വിദ്യാവൃത്തിയാൽ ബന്ധ-
മെല്ലാം [2]ബാധിതമാകുകിൽ,
ശാന്തിസ്വരൂപമാം ജീവ-
ന്മുക്തിയുൾക്കുളിരേകിടും. 150

**സാക്ഷിസാക്ഷ്യവിവേകം :**

[3]സാക്ഷിസാക്ഷ്യവിവേകത്താൽ
ചിത്തധർമ്മങ്ങളാകവേ
സാക്ഷിയാം നീ വിളക്കുന്ന
സാക്ഷ്യമാണെന്നു കാണണം. 151

സാക്ഷിയാം നിന്നിലുണ്ടായി
മറയും സാക്ഷ്യമൊക്കെയും
നീയല്ലാതന്യമല്ലെന്നു
പിന്നെത്തീർച്ചപ്പെടുത്തണം. 152

ഈവണ്ണം ചിന്തചെയ്തെല്ലാ
സാക്ഷ്യവും നിൻസ്വരൂപമായ്
ദർശിച്ചു നീയത്തലറ്റു
ജീവന്മുക്തിയിലെത്തണം. 153

പലതായ്ത്തോന്നുമീ ദൃശ്യ-
ജാലം ബാധസമാധിയാൽ
നിജസ്വരൂപമായ്ക്കണ്ടു
ജീവന്മുക്തി പുലർത്തണം. 154

---

1. ബ്രഹ്മവിദ്യ.
2. നശിപ്പിക്കപ്പെട്ടാൽ (മിഥ്യയാണെന്നു നിശ്ചയിക്കപ്പെട്ടാൽ.
3. സാക്ഷിയായ ആത്മാവിനെയും സാക്ഷ്യമായ വിഷയങ്ങളെയും വേർതിരിച്ചറിയുക. നേരേ അറിയുന്നതു സാക്ഷിയും ആ സാക്ഷി യുടെ പ്രകാശത്തിൽ വിളങ്ങുന്നത് സാക്ഷ്യവുമാണ്.

**ജീവന്മുക്തലക്ഷണം :**

ഒന്നും ചിന്തിക്കാതുണർന്നു
നിർവ്വികാരമനസ്കരായ്
വർത്തിക്കും ബ്രഹ്മവിജ്ഞന്മാർ
ജീവന്മുക്തിരസജ്ഞരാം. 155

സുഖദുഃഖങ്ങളെപ്പോഴും
വന്നും പോയുമിരിക്കിലും
സമബുദ്ധികളായ്ത്തന്നേ
ജീവമുക്തരിരുന്നിടും. 156

വിഷയങ്ങളി'ലക്ഷങ്ങൾ
വ്യാപരിക്കുന്ന നേരവും
സാക്ഷിഭാവത്തിൽ വാഴുന്നോർ
ജീവിയ്ക്കെത്തന്നെ മുക്തരാം. 157

പ്രബുദ്ധർപോലിരുന്നാലും
സുപ്തർപോൽ ശാന്തചിത്തരായ്
വാഴും ജീവൻവിമുക്തന്മാർ
സാക്ഷാത് ബ്രഹ്മസ്വരൂപരാം. 158

അവർ തൻ പാദപത്മങ്ങൾ
പതിയുന്നിടമാകവേ
പരിപാവനമാം പുണ്യ-
ക്ഷേത്രമായ് മാറിടുന്നഹോ! 159

പുരുഷാർത്ഥങ്ങളിൽവെച്ചു
മുഖ്യം കൈവല്യസൗഖ്യമാം
അതുനേടാനുള്ളുപായം
ജീവബ്രഹ്മൈക്യബോധമാം. 160

---

1. ഇന്ദ്രിയങ്ങൾ

**ജ്ഞാനപ്രതിബന്ധങ്ങൾ :**

[1]പ്രജ്ഞാമാന്ദ്യം, [2]കുതർക്കങ്ങൾ,
[3]വിപര്യാസദുരാഗ്രഹം,
വിഷയാസക്തിയീനാലും
ജ്ഞാനത്തിന്നു തടസ്സമാം. 161

**ജ്ഞാനസാധനകൾ :**

ഗുരുശുശ്രൂഷ, വേദാന്ത-
ചിന്ത, ശാസ്ത്രീയയുക്തികൾ,
ശമാദിഷൾക്കമിവയാൽ
പ്രജ്ഞാമാന്ദ്യാദി നീക്കണം. 162

നന്നായുപരതിജ്ഞാന-
വൈരാഗ്യങ്ങൾ പുലർത്തിനീ
ജീവന്മുക്തിരസം വിഘ്നം-
മില്ലാതെന്നും ഭുജിക്കണം. 163

സങ്കല്പത്താലുദിക്കുന്ന
കാമക്രോധാദിവൃത്തികൾ
ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചു
ജീവന്മുക്തി പുലർത്തണം. 164

ഇഷ്ടദേവാനുഗ്രഹത്താൽ
ചിത്തശുദ്ധി കലർന്നിടും
ജിജ്ഞാസുക്കൾക്കകക്കാമ്പി-
ലാത്മവിദ്യതെളിഞ്ഞിടും. 165

പ്രണവദ്ധ്യാനസംശുദ്ധി
വായ്ക്കുമസ്സൂക്ഷ്മബുദ്ധിയാൽ
സത്താസാമാന്യമായെങ്ങും
ബ്രഹ്മത്തെക്കാൺക നീ സദാ. 166

---

1. ശ്രവിക്കപ്പെടുന്ന വിഷയങ്ങൾ ധരിക്കുവാൻ കഴിവില്ലാതെ വരിക (ബുദ്ധിയുടെ മന്ദത).
2. അനുഭവത്തിനു വിരുദ്ധമായി വാദിക്കുക.
3. ആത്മാവിനെ അനാത്മാവായി തെറ്റിദ്ധരിക്കുക.

ബാലഷണ്മുഖദേവന്റെ
പ്രസാദത്താൽ നിരന്തരം
ബ്രഹ്മത്തിൽത്തന്നെ നിൻചിത്തം
രമിക്കട്ടെ, കൃതാർത്ഥ നീ. 167

മഹാവാക്യോപദേശത്തിൻ-
ശ്രവണത്താൽ പ്രബുദ്ധയായ്
ശാന്തസങ്കല്പയായ് ബ്രഹ്മ-
നിഷ്ഠയായ് ലാലസിക്ക നീ! 168

**അദ്വൈതബ്രഹ്മോപദേശം :**

ഹേ വത്സേ, ദൃശ്യമെല്ലാം ചിദ്-
ഘനമാം നിൻ സ്വരൂപമായ്
ബ്രഹ്മവിദ്യാപ്രകാശത്തിൽ-
ത്തെളിയുന്നതു കാണണം. 169

ഈ ലോകം നിന്നിലുണ്ടായി
നിലനിന്നു ലയിക്കയാം
ഇതെല്ലാം കണ്ടു നീ സർവ്വ-
സാക്ഷിയായ് വിജയിക്കയാം. 170

നിന്നെപ്പിരിഞ്ഞാൽ പാരില്ല
പാരില്ലെങ്കിലുമുണ്ടു നീ
അതിനാൽ, നീ സത്യമാണ്;
പാരോ, തോന്നുക മാത്രമാം. 171

അദ്ധ്യസ്തമാം പ്രപഞ്ചത്തേ
'യധിഷ്ഠാനത്വമാർന്നു നീ
നേരേ ദർശിച്ചു സാക്ഷിത്വ-
മേറ്റെടുക്കുന്നു സർവ്വദാ. 172

ആരോപിതപദാർത്ഥങ്ങ-
ളധിഷ്ഠാനസ്വരൂപമാം
അതിനാൽ, ദൃശ്യമെല്ലാം നിൻ
വടിവാണെന്നു കാണണം. 173

1. ഏതൊന്നിൽ ആരോപിക്കപ്പെടുന്നുവോ അതിനു അധിഷ്ഠാനം എന്നു പറയുന്നു. രജ്ജു സർപ്പകല്പനയിൽ രജ്ജു അധിഷ്ഠാനവും സർപ്പം ആരോപിതവുമാണ്.

സ്വപ്നത്തിൽക്കണ്ട ലോകങ്ങൾ
സ്വപ്നത്തിൻ സാക്ഷിമാത്രമാം
അതുപോലിക്കാണ്മതെല്ലാം
സാക്ഷിയാം നിൻ സ്വരൂപമാം. 174

അവിദ്യോപാധിയാൽ [1]സാക്ഷി-
ഭാവം കൈക്കൊണ്ടിരിക്കിലും
സാക്ഷിസാക്ഷ്യവികല്പങ്ങ-
ളേശാത്ത ചിതിയാണു നീ. 175

ജീവേശ്വരജഗദ്ഭേദ-
കല്പനയ്ക്കവലംബമായ്
സത്താസാമാന്യമായ് നില്ക്കു-
മദ്വൈതബ്രഹ്മമാണു നീ. 176

ഗുരുദേവപ്രസാദത്താൽ
ചിദ്വിലാസിനിയായ് സദാ
മരുവും, വിമലേ! നിത്യ-
മുക്തയായ് വിജയിക്ക നീ. 177

ശ്രുതിയാൽ, യുക്തിയാൽ, സ്വാനു-
ഭൂതിയാൽ നിർണ്ണയിച്ചതാം
ബ്രഹ്മത്തെ സ്വസ്വരൂപത്തിൽ-
ക്കണ്ടു നീ മുക്തയാകണം. 178

നിന്നുൾക്കണ്ണിൽ ദൃശ്യമെല്ലാം
ബ്രഹ്മമായി സ്ഫുരിക്കണം;
നിൻ പ്രേമം നിർമ്മലബ്രഹ്മ-
രതിയായി വിളങ്ങണം. 179

പുണ്യവും പാപവും നിന്നെ-
ക്കണ്ടു പേടിച്ചു മണ്ടണം;
ജന്മവും മൃത്യുവും നിന്നെ-
ക്കാണാതോടിയൊളിക്കണം. 180

1. അവിദ്യോപാധിനിമിത്തമാണ് ആത്മാവിന് സാക്ഷിത്വം വന്നുചേർന്നത്. വാസ്തവത്തിൽ സാക്ഷിഭാവം പോലും ആത്മാവിനില്ലെന്ന് ഈ ശ്ലോകം വ്യക്തമാക്കുന്നു.

നിൻജന്മം ഫലവത്താകും
നിൻകുലം ശുദ്ധമായ്‌വരും
നിന്റെ മാതാപിതാക്കന്മാർ
നീ നിമിത്തം കൃതാർത്ഥരാം. 181

നിൻ സ്പർശത്താൽ ഭൂമിപോലും
പുണ്യശാലിനിയാകണം;
നിൻ ദേശികത്വംകൊണ്ടീ ഞാൻ
ധന്യനായ്ത്തീരണം സദാ. 182

ആനന്ദാശ്രുക്കൾ വർഷിച്ചും
രോമാഞ്ചംപൂണ്ടുമേറെനാൾ
ജീവന്മുക്തിരസത്താലുൾ-
ത്തെളിവോടു വസിക്ക നീ. 183

**ഉപസംഹാരം :**

വിരക്തിയാൽ വിവേകത്താൽ
തപസ്സാലും പ്രബുദ്ധയായ്
[1]മൈത്രേയിയെപ്പോലെ ജീവ-
ന്മുക്ത്യാനന്ദം ഭുജിക്ക നീ. 184

ബ്രഹ്മവിദ്യാരസാവേശ
പുളകാഞ്ചിത ദേഹയായ്
ചിദ്‌വിലാസിനിയായെന്നും
ശ്രമതീ! വെല്ക വെല്ക നീ. 185

കായാത്മബുദ്ധിമറയട്ടെ,യനാദിമോഹം
മാറട്ടെ, താപമകലട്ടെ, സുഖം വരട്ടെ,
മായാത്തശാന്തി കരളിൽപ്പെരുകട്ടെ, തുഷ്ടി-
യേറട്ടെ, നീ നിജമഹസ്സിലുയർന്നിടട്ടെ! 186

---

1. ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ബ്രഹ്മനിഷ്ഠയായ ഒരു സ്ത്രീരത്നം. അവർ മിത്രമഹർഷിയുടെ മകളും, യാജ്ഞവൽക്യന്റെ ഭാര്യയുമായിരുന്നു.

വിപുലത കലരും വിഭിന്നനാനാ-
ത്രിപുടിയെഴും ഭുവനം വിളക്കിനില്ക്കും
കപടത തടവാത്ത സാക്ഷിയാം നീ-
യപചിതിയറ്റൊരഖണ്ഡസത്തയത്രേ! 187

പേരിമ്പക്കടലായെങ്ങും
നിറഞ്ഞു കവിയുന്ന നീ
മൂന്നു പാരിന്നു മൂന്നായി
വിലസും ചിതി തന്നെയാം. 188

കാണും പുമാനിലും കാണ-
പ്പെടും ദൃശ്യജഗത്തിലും
കണ്ണിൻ കാഴ്ചയിലും മുറ്റി-
യിരിക്കും ചിതിയാണു നീ. 189

മറതൻ പൊരുളായെങ്ങും
മറയാതെയിരുന്നിടും
നിറവുറ്റൊരു പേരിമ്പ-
ത്തിറവാമറിവാണു നീ. 190

വത്സേ, നീ ധന്യയായ്ബ്രഹ്മ-
വിദ്യ നിന്നിൽ പ്രസന്നയായ്
സച്ചിദാനന്ദമാമാത്മ-
ധാമത്തിൽ വാഴ്കനീ സദാ. 191



# അദ്ധ്യാത്മഭാഗവതം

വില 750 രൂപ

"നിഗമസാരസർവ്വസ്വമായ ശ്രീമദ് ഭാഗവതമഹാപുരാണത്തിന്റെ ആദ്ധ്യാത്മികമായ മഹത്വത്തെ പ്രകാശിപ്പിച്ചുകൊണ്ട് ഗുജറാത്തി ഭാഷയിൽ മഹാമഹിമശാലിയായ **ശ്രീ മാധവതീർത്ഥസ്വാമികൾ** വിരചിച്ചിട്ടുള്ള മഹത്തായ ഗ്രന്ഥമാണ് "അദ്ധ്യാത്മ ഭാഗവതം" അത് ആ മഹാത്മാവിന്റെ ഉത്തമശിഷ്യയായ ഡോക്ടർ ജി. രുദ്രാണിയമ്മ, M.B.B.S. ലളിതവും മനോഹരവുമായ മലയാളഭാഷയിൽ വിവർത്തനം ചെയ്തിരിക്കുന്നു.

കാര്യദർശി
**തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം**
വാഴൂർ, കോട്ടയം
കേരളം

# പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| അദ്വൈത ചിന്താ പദ്ധതി | - | 18.00 |
| ഭഗവദ്ദർശനം | - | 15.00 |
| ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ (രണ്ടുഭാഗം) | - | 113.00 |
| ശ്രീ ലളിതാഹൃദയസ്തോത്രം | - | 5.00 |
| ശാന്തിമന്ത്രങ്ങൾ | - | 20.00 |
| പ്രണവോപാസന | - | 18.00 |
| ഒരാഴ്ച ശ്രീ തപോവനസ്വാമി സന്നിധിയിൽ | - | 10.00 |
| അദ്ധ്യാത്മഭാഗവതം | - | 750.00 |
| ബ്രഹ്മദർശനം | - | 20.00 |
| ജീവകാരുണ്യ നിരൂപണം | - | 12.00 |
| ആത്മാനുഭൂതി | - | 5.00 |
| ശ്രീകൃഷ്ണ സ്മരണാഞ്ജലി | - | 5.00 |